

ബാലികാമഠം ഹൈസ്കൂളിന്റെ പ്ലാറ്റിനം ജൂബിലി സമാപന സമ്മേളനം മഹാരാഷ്ട്ര ഗവർണ്ണർ ഡോ. പി. സി. അലക്സാണ്ടർ ഉത്ഘാടനം ചെയ്യുന്നു. ഇടത്തുനിന്ന്. ഡോ. ഫീലിപ്പോസ് മാർ തെയോഫീലോസ് മെത്രാപ്പോലീത്താ, മിസ്സസ് അക്കാമ്മ അലക്സാണ്ടർ, പ. കാതോലിക്കാ ബാവാ, വിദ്യാഭ്യാസ മന്ത്രി മുഹമ്മദ് ബഷീർ, പി.ജെ. കുര്യൻ എം.പി. തുടങ്ങിയവർ



ഉമയാറ്റുകര ഓർത്തഡോക്സ് പള്ളിയുടെ 125-ാം വാർഷിക ജൂബിലി സമ്മേളനം മേഘാലയ ഗവർണ്ണർ ശ്രീ. എം. എം. ജേക്കബ് ഉത്ഘാടനം ചെയ്യുന്നു. ഇടത്തുനിന്ന് : വികാരി ഫാ. റ്റി. ജി. ജോൺ, പി.ജെ. കുര്യൻ എം.പി., ഇടവക മെത്രാപ്പോലീത്താ മാർ അത്താനാസ്യോസ് തിരുമേനി, പ. കാതോലിക്കാ ബാവാ തിരുമേനി.

| | | |
|---|---|---|
| ആയുഷ്ക്കാല വരിസംഖ്യ | 350 | |
| വാർഷികവരിസംഖ്യ | 25 | |
| ,, വിദേശത്തേക്ക് (Airmail) | 250 | |
| ഉപകാരസ്മരണാ | | |
| ബ്ളോക്ക് മിനിമം | 50 | രൂപ |
| 1/4 പേജ് | 300 | ,, |
| 1/2 പേജ് | 450 | ,, |
| Full Page | 800 | ,, |
| Cover 2nd & 3rd | 1000 | ,, |
| ,, 4th | 1200 | ,, |

MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India



# മലങ്കരസഭ

മാസിക

ലക്കം 9

പുസ്തകം 50

സെപ്ററംബർ
1995







PATRON SAINT

പത്രാധിപക്കുറിപ്പ്:

## ജനപ്രാതിനിധ്യത്തെ നയിക്കേണ്ട സാമാന്യ മര്യാദ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

''ഞാൻ എന്തു വിലകൊടുത്തും എന്റെ മണ്ഡലത്തിനുവേണ്ടി പൊതുഖജനാവിൽ നിന്ന് പണം ഒഴുക്കുവാൻ ശ്രമിക്കും''—ജനപ്രതിനിധിയുടെ നാവിൽനിന്ന് ഇപ്രകാരം ഒരു പ്രസ്താവന കേൾക്കുമ്പോൾ നാട്ടുകാർ പുളകം അണിഞ്ഞേക്കും. പക്ഷേ ഒരു ചോദ്യം പൊതുഖജനാവ് ജനപ്രതിനിധിയുടെ സാമർത്ഥ്യമനുസരിച്ച് സ്വന്തം മണ്ഡലത്തിലേക്ക് ചോർത്താനുള്ളതാണോ? മുന്നണി പിൻബലം ഇല്ലാത്ത സ്വതന്ത്രന്മാരുടെ മണ്ഡലത്തിൽ മിനിമം വികസനത്തിനുപോലും പണം അനുവദിക്കാതെ, രാഷ്ട്രീയശക്തികൊണ്ട് ''നേതാവിന്റെ ''മണ്ഡലത്തിൽ വാരിക്കോരി ചെലവിടുന്നത് ജനാധിപത്യ മര്യാദയാണോ? ഇങ്ങനെ ഒഴുകുന്ന പണം, സംസ്ഥാനത്തിന്റെയോ രാഷ്ട്രത്തിന്റെയോ പൊതുഖജനാവിലേതല്ലേ?

ഈ ചോദ്യങ്ങൾ ആസന്നമായ പഞ്ചായത്ത്, മുനിസിപ്പൽ തെരഞ്ഞെടുപ്പിൽ പ്രസക്തമാണ്. ജനപ്രതിനിധിയുടെ കഴിവുകാണിക്കേണ്ടത്, സ്വന്തം മണ്ഡലത്തിൽനിന്നുതന്നെ പണം കണ്ടെത്തി വികസനപരമായ കാര്യങ്ങൾക്കു കാര്യക്ഷമതയോടെ വിനിയോഗിക്കുന്നതിലാണ്. പൊതുഫണ്ടിൽനിന്ന് ചെലവിടുന്നതിന് വ്യക്തമായ നയരൂപവൽക്കരണം ഉണ്ടാകണം. അല്ലെങ്കിൽ ചില 'ഭാഗ്യ'മണ്ഡലങ്ങളും ചില ഭാഗ്യഹീന മണ്ഡലങ്ങളും ഉടലെടുക്കും. ചില പ്രദേശങ്ങളിൽ വികസനം പൊടിപൊടിക്കുമ്പോൾ, മററു ചില പ്രദേശങ്ങളിൽ വികസനം നൂററാണ്ടുകൾക്കു പിന്നിലായിരിക്കും. *




## ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

### സെപ്റ്റംബർ. 24
### സ്ളീബായുടെ ശേഷം രണ്ടാം ഞായറാഴ്ച

മത്താ.16;5–12 (ഏവൻഗേലിയോൻ)

പരീശന്മാരുടെ 'ഓർത്തഡോക്സി'

പരീശന്മാരുടേയും സാദൂക്യരുടേയും പുളിച്ചമാവു സൂക്ഷിച്ചുകൊള്ളുവാൻ കർത്താവു തന്റെ ശിഷ്യന്മാരെ ഉപദേശിച്ചപ്പോൾ അപ്പം ഉണ്ടാക്കുവാൻ ഉപയോഗിക്കുന്ന പുളിച്ചമാവല്ല പ്രത്യുത പരീശന്മാരുടെയും സാദൂക്യരുടെയും വഴിപിഴച്ച ഉപദേശങ്ങളും നടത്തകളുമത്രെ ത്യജിക്കുവാൻ കർത്താവ് ആജ്ഞാപിച്ചത്.

സുവിശേഷങ്ങൾ പരിശോധിച്ചു നോക്കിയാൽ പല അവസരങ്ങളിലും കർത്താവ് ശക്തിയായി വിമർശിച്ചിട്ടുള്ള രണ്ടു കൂട്ടരായിരുന്നു പരീശന്മാരും ശാസ്ത്രികളും. ഇവരെപ്പോലെ തന്നെ കർത്താവ് ശാസിച്ചിട്ടുള്ള മററൊരു കൂട്ടരാണ് സാദൂക്യർ. എങ്കിലും പരിശന്മാരുടെ മേലും ശാസ്ത്രികളുടെമേലും തന്റെ വിമർശന ഖഡ്ഗം നിപതിച്ചതുപോലെ അത്ര കൂടുതലായി ഇവരുടെമേൽ നിപതിച്ചതായി സുവിശേഷ രേഖയിലില്ല.

മൂന്നു കൂട്ടരും യഹൂദസമുദായത്തിൽ പ്രാധാന്യമർഹിക്കുന്നവരാണ്. മറുജാതികളുമായി കൂടി ചേരാതെ വേർതിരിഞ്ഞുനിന്നു യഹൂദമതത്തിന്റെ പ്രത്യേക ഉപദേശങ്ങളെ അക്ഷരപ്രകാരം പാലിക്കുന്നതിന് ശ്രമിക്കുന്നവരായിരുന്നു പരീശന്മാർ. അവർ മതപരമായി ഓർത്തഡോക്സ് നില അവലംബിച്ചിരുന്നു. സാദൂക്യർ, എസീൻസ് (Essences) എന്നീ രണ്ട് യഹൂദവർഗ്ഗക്കാരിൽനിന്നും പരീശന്മാരുടെ നില വിഭിന്നമായിരുന്നു. (എസീൻ വർഗ്ഗക്കാർ ലോകത്തോടുള്ള കെട്ടുപാടു കുറച്ച് വിജനസ്ഥലങ്ങളിൽ ശാന്തജീവിതം നയിച്ചവരായിരുന്നതുകൊണ്ട് നമ്മുടെ കർത്താവും ശിഷ്യന്മാരും ഇവരേ നേരിടുന്നതായി സുവിശേഷങ്ങളിൽ കാണുന്നില്ല). യഹൂദന്മാരുടെ ന്യായപ്രമാണത്തെ അക്ഷരംപ്രതി പാലിക്കുന്നതിൽ നിഷ്കർഷിച്ചിരുന്ന പരീശന്മാർ മതകാര്യങ്ങളിൽ സ്വതന്ത്രചിന്ത അനുവദിച്ചിരുന്നില്ല. ന്യായപ്രമാണത്തിനുപരിയായി മോശയുടെ കാലംമുതൽ നിലനില്ക്കുന്ന പാരമ്പര്യങ്ങൾ **(Oral traditions)** അഥവാ രഹസ്യോപദേശ

## ഇതളുകളിൽ

ങ്ങൾ അവർക്കുണ്ടായിരുന്നു. എഴുതപ്പെട്ട ന്യായപ്രമാണം പോലെതന്നെ ഈ പാരമ്പര്യങ്ങൾ പ്രാധാന്യമർഹിക്കുന്നവയാണെന്ന് അവർ കരുതിയിരുന്നു. ന്യായപ്രമാണത്തിന്റെ ശരിയായ വ്യാഖ്യാനങ്ങളും പ്രയോഗരീതികളും ദൈവം തന്നെ സീനായി മലയിൽവെച്ച് മോശയ്ക്കു വെളിപ്പെടുത്തിക്കൊടുത്തതായും അതു വാചാരീതിയിൽ പരമ്പരാഗതമായി അഭ്യസിക്കപ്പെടണമെന്നു ദൈവം കല്പിച്ചതായും അവർ വിചാരിക്കുന്നു.

സാദൂക്യർ പരീശന്മാരെ അപേക്ഷിച്ച് തുലോം ചെറിയ സംഘമായിരുന്നെങ്കിലും പൗരോഹിത്യ പ്രാധാന്യമുള്ള ആ വർഗ്ഗമായിരുന്നു. പരീശന്മാരുടെ പാരമ്പര്യങ്ങളും വ്യാഖ്യാനങ്ങളും അവർ നിഷേധിച്ചിരുന്നതു കൂടാതെ ആത്മാവിന്റെ അമർത്യത, പുനരുത്ഥാനം, ഭാവിയിലുള്ള ശിക്ഷയും രക്ഷയും, ദൂതന്മാരിലും ആത്മാക്കളിലുമുള്ള വിശ്വാസം, എന്നിവയും തള്ളിക്കളഞ്ഞിരുന്നു. മതകാര്യങ്ങളിൽ സ്വതന്ത്ര ചിന്തയ്ക്കും യുക്തിക്കും അവർ പ്രാധാന്യം കല്പിച്ചിരുന്നു. അതിനാൽ ഇവരെ യഹൂദ മതത്തിലെ നവീകരണക്കാർ എന്നു സംബോധന ചെയ്യാവുന്നതാണ്.

ശാസ്ത്രികളുടെ പ്രധാന ജോലി വേദപുസ്തകം പകർത്തുകയായിരുന്നു. വേദപുസ്തകവുമായുള്ള അടുത്ത പരിചയം നിമിത്തം ഇവർ ന്യായശാസ്ത്രികൾ (Lawyers) ന്യായപ്രമാണത്തിന്റെ റാബികൾ (ഗുരുക്കന്മാർ) എന്ന നിലയിൽ ജനതാമദ്ധ്യേ ബഹുമാനിക്കപ്പെട്ടിരുന്നു. പരീശന്മാരുമായി ഇവർ ഉററ ബന്ധം പാലിച്ചിരുന്നു. പരീശന്മാർക്കുണ്ടായിരുന്ന നിയമത്തോടും പാരമ്പര്യങ്ങളോടുമുള്ള ശാസ്ത്രികൾക്കുമുണ്ട്.

കർത്താവിന്റെ കാലത്തു പരീശന്മാരുടെ ഓർത്തഡോക്സ് നില ആത്മാവില്ലാത്ത ബാഹ്യാചാരങ്ങളായി (Formalism) പരിണമിച്ചിരുന്നു. സ്വതന്ത്രചിന്തയുടെ പ്രമത്തത ഹേതുവായി ലോകത്തിന്മേലുള്ള ദൈവത്തിന്റെ ദിവ്യപരിപാലനത്തിന് സാദൂക്യരുടെ ഉപദേശങ്ങൾ വലിയ കോട്ടം വരുത്തിയിരുന്നു. ശാസ്ത്രിമാരുടെ ദുർവ്യാഖ്യാനങ്ങൾ ന്യായപ്രമാണത്തെ വിരൂപപ്പെടുത്തി. ഇക്കാര്യങ്ങളാലാണ് ഈ മൂന്നു കൂട്ടരേയും വളരെ നിശിതമായി കർത്താവ് അവഹേളിക്കുന്നതായി സുവിശേഷങ്ങളിൽ കാണുന്നത്. 'നിങ്ങൾ നരകവിധി എങ്ങനെ ഒഴിഞ്ഞുപോകും' കുരുടന്മാരായ വഴികാട്ടികളെ! പാമ്പുകളെ! സർപ്പസന്തതികളെ! മൂഢന്മാരെ! കപടഭക്തിക്കാരെ! ഈ ദൃശ്യമായ സംബോധനകൾ ഇവരോടു കർത്താവിനുണ്ടായിരുന്ന മതിപ്പില്ലായ്മയെ പ്രത്യക്ഷമാക്കുന്നുണ്ട്.

വിശുദ്ധ മത്തായിയുടെ സുവിശേഷം 23–ാം അദ്ധ്യായത്തിൽ ശാസ്ത്രിമാരുടെയും പരീശന്മാരുടെയും നേർക്കുള്ള തന്റെ വിദ്വേഷത്തിന്റെ കാരണം കാണുന്നുണ്ട്. ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിൽ ഇരുന്നു.

ഈ ദൃശനിരൂപണങ്ങളിൽനിന്നും പരീശന്മാരുടെയും ശാസ്ത്രിമാരുടെയും സാദൂക്യരുടെയും പുളിച്ചമാവു കപടഭക്തി പ്രകടനം, (Ostentation) നിഗളം, ആത്മാവില്ലാത്ത ബാഹ്യാചാര പ്രകടനം, ധർമ്മാധർമ്മ വങ്കാവിഷബാധ (Serupulosity) ആത്മീയമല്ലാതെ അക്ഷരപ്രകാരമുള്ള വർത്താനരീതി എന്നിവയായിരിക്കുമ്പോൾ സാദൂക്യരുടെ പുളിച്ചമാവു ലൗകിക ചിന്താഗതിയും ഹാസ്യാത്മകമായ അവിശ്വാസങ്ങളും (Seeptcisin) മായിരുന്നു.

വിശ്വാസം എത്രതന്നെ വിശിഷ്ടമായിരുന്നാലും അത് മനുഷ്യന്റെ ജീവിത ചർച്ചകളെയും സ്വഭാവത്തെയും ഇടപാടുകളെയും ഉൽകൃഷ്ടമാക്കുന്നില്ലെങ്കിൽ നിഷ്പ്രയോജനമാകുന്നു. വലിയ ഓർത്തഡോക്സുകാരെന്ന് ഉദ്ഘോഷിക്കുന്ന പലരോടും അടുത്തു പെരുമാറുമ്പോഴാണ് അവരുടെ തനിനിറം അനുഭവപ്പെടുന്നത്. നമ്മുടെ ഓർത്തഡോക്സ് വിശ്വാസം പോലെതന്നെ നമ്മുടെ ഹൃദയവും പരിശുദ്ധമായിരിക്കട്ടെ. ഇടപാടുകളിൽ ചൂഷണവും സംസാരങ്ങളിൽ കുടുസായ മനഃസ്ഥിതിയും പ്രവർത്തനങ്ങളിൽ അനീതിയും അക്രമവും അവിശ്വസ്തതയും കാണിച്ച് അസന്മാർഗിക ജീവിതം നയിക്കുന്ന ഒരുവന് ഓർത്തഡോക്സ് വിശ്വാസമുണ്ടായിരുന്നാലും പ്രയോജനമെന്ത്? നമ്മുടെ നീതി, ശാസ്ത്രികളുടെയും പരീശന്മാരുടെയും നീതിയെ കവിയുന്നില്ലെങ്കിൽ നാം ദൈവരാജ്യത്തിൽ കടന്നിട്ടുണ്ടെന്ന് പറയാൻ കഴിയുമോ?

## ഒക്ടോബർ 8
## സ്ളീബായുടെ ശേഷം
## നാലാം ഞായറാഴ്ച

ലൂക്കോ 16;13–18 (ഏവൻഗേലിയോൻ)

മശിഹായിലുള്ള വിശ്വാസം

1. 'നിങ്ങൾക്ക് ദൈവത്തേയും മാമ്മോനേയും സേവിപ്പാൻ കഴികയില്ല.
2. 'നിങ്ങൾ നിങ്ങളെത്തന്നേ മനുഷ്യരുടെ മുൻപാകെ നീതീകരിക്കുന്നവർ' ആകുന്നു. ദൈവമോ നിങ്ങളുടെ ഹൃദയം അറിയുന്നു.'
3. മനുഷ്യരുടെ ഇടയിൽ ഉന്നതമായതു ദൈവത്തിന്റെ മുമ്പാകെ അറെപ്പത്രേ.
4. ന്യായപ്രമാണത്തിന്റെയും പ്രവാചകന്മാരുടെയും കാലം യോഹന്നാൻവരെ ആയിരുന്നു. അന്നുമുതൽ ദൈവരാജ്യത്തെ സുവിശേഷിച്ചു വരുന്നു.
5. ന്യായപ്രമാണത്തിൽ ഒരു പുള്ളി വീണു പോകുന്നതിനേക്കാൾ ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുന്നത് എളുപ്പം.

ഇന്നത്തെ വായനയ്ക്കായി നിശ്ചയിച്ചിരിക്കുന്ന ഭാഗം പ്രത്യക്ഷത്തിൽ അന്യോന്യം യോജിച്ച കാര്യങ്ങളായി തോന്നാതിരിക്കാമെങ്കിലും അവയെ സൂക്ഷിച്ചു നിരീക്ഷിക്കുമ്പോൾ

അവ അന്യോന്യം സംയോജിക്കപ്പെട്ടിട്ടുള്ളവയാണെന്ന് മനസിലാകാതിരിക്കുകയില്ല. കർത്താവ് ഇക്കാര്യങ്ങൾ പ്രസ്താവിച്ചിട്ടുള്ളത് പ്രധാനമായി പരീശന്മാരെ ലാക്കാക്കിയായിരുന്നുവെങ്കിലും തന്റെ ശിഷ്യഗണങ്ങളും ഇവയുടെ പരിധിയിൽപെടുന്നുണ്ട്.

1) നിങ്ങൾക്കു ദൈവത്തേയും മാമ്മോനെയും സേവിപ്പാൻ കഴികയില്ല പരീശന്മാരുടെ ഒരു പ്രധാന സ്വഭാവം ദ്രവ്യാഗ്രഹമായിരുന്നു. അതോടുകൂടിതന്നെ ദൈവസേവയിൽ അതിയായ നിഷ്ഠയും കാണിക്കുവാൻ അവർ ശ്രദ്ധിച്ചിരുന്നു. എന്നാൽ ദ്രവ്യാഗ്രവും ദൈവഭക്തിയും അന്യോന്യം ദുർബലപ്പെടുത്തുന്ന കാര്യങ്ങളാണെന്നു കർത്താവ് അവരെ സ്പഷ്ടമായി മനസിലാക്കുന്നു.

2) നിങ്ങൾ നിങ്ങളെതന്നെ മനുഷ്യരുടെ മുമ്പാകെ നീതീകരിക്കുന്നു. ദൈവമോ നിങ്ങളുടെ ഹൃദയം അറിയുന്നു. പരീശന്മാർ മനുഷ്യസമക്ഷം നീതിമാന്മാരായി വർത്തിക്കുന്നതിനു പരിശ്രമിച്ചു. ന്യായപ്രമാണപ്രകാരമുള്ള സർവ്വകാര്യങ്ങളും അവയുടെ ആത്മീയതവെടിഞ്ഞു അക്ഷരപ്രകാരം പാലിക്കുന്നതിന് അവർ ശ്രദ്ധിച്ചിരുന്നു. തുളസി, ചതകുപ്പ, ജീരകം മുതലായവയിൽപോലും പത്തിലൊന്നു കൊടുക്കുന്നതിൽ അവർ ശ്രദ്ധാലുക്കളായിരുന്നു. ശാബതാചാരം അതിനിഷ്ക്കർഷയോടുകൂടി പാലിച്ചിരുന്നു. തന്നിമിത്തം മനുഷ്യരുടെ മുൻപാകെ നീതിമാന്മാരെന്നുള്ള നാമം അവർ കരസ്ഥമാക്കി. ദൈവമോ ഹൃദയത്തെ പരിശോധിക്കുന്നു. ബാഹ്യപ്രകാരം കുററമില്ലാത്തവരെങ്കിലും പരീശന്മാരുടെ ഹൃദയം ദൈവതിരുമുമ്പാകെ നീതീകരിക്കത്തക്കവയായിരുന്നില്ല. കരുണ, നീതി, സ്നേഹം എന്നിങ്ങനെ ന്യായപ്രമാണത്തിലുള്ള വൻകാര്യങ്ങൾ അവർ വിസ്മരിച്ചു കളഞ്ഞിരുന്നു. അതിനുപകരം അവരുടെ ഹൃയേം മുഴുവനും കപടഭക്തിയും അസൂയയും, നിഗളവും, ദ്രവ്യാഗ്രഹവും പകയും വിദ്വേഷവും കൊണ്ടുനിറഞ്ഞിരുന്നു.

3) 'മനുഷ്യരുടെ മുൻപാകെ ഉന്നതമായത് ദൈവത്തിന്റെ മുൻപാകെ അറപ്പത്രേ' മനുഷ്യസമക്ഷം ഉന്നതരായിത്തീർന്നിരുന്ന പരീശന്മാരെയും മററും കർത്താവു വ്യത്യസ്തമായി വീക്ഷിച്ചിരുന്നു. 'നിങ്ങളിൽ വലിയവനാകുവാനാഗ്രഹിക്കുന്നവനെല്ലാം എല്ലാവരുടെയും ശുശ്രൂഷകനായിത്തീരട്ടെ'യെന്നു തന്റെ ശിഷ്യന്മാരെ ഗുണദോഷിക്കുന്നതായി നാം കാണുന്നുണ്ട്. അതിനാൽ പ്രതാപമോ, പ്രശസ്തിയോ അല്ല മനുഷ്യജീവിതത്തെ ഉൽകൃഷ്ടമാക്കുന്നത് പ്രത്യുത താഴ്മയും വിനയഭാവവുമാകുന്നുവെന്നു നാം ധരിച്ചിരിക്കണം.

4) 'ന്യായപ്രമാണത്തിന്റെയും പ്രവാചകന്മാരുടെയും കാലം യോഹന്നാൻവരെയായിരുന്നു. അന്നുമുതൽ ദൈവരാജ്യത്തെ സുവിശേഷിച്ചുവരുന്നു.' പരശീന്മാർ ന്യായപ്രമാണത്തെ മുറുകെ പിടിച്ചിരുന്നു. എന്നാൽ അതിന്റെ പരിധി അവർ വേണ്ടവണ്ണം മനസിലാക്കിയിരുന്നില്ല. യോഹന്നാൻ മംദാനായുടെ കാലംവരെ മാത്രമെ ന്യായപ്രമാണത്തിന് പ്രസക്തിയുണ്ടായിരുന്നുള്ളു. അതിനുശേഷമുള്ള കാലങ്ങൾ സുവിശേഷത്തിന്റെ കാലങ്ങളാകുന്നു മിശിഹായിലുള്ള വിശ്വാസമാണ് ഈ കാലഘട്ടത്തിന്റെ പ്രധാനകാര്യം. ന്യായപ്രമാണംകൊണ്ട് ഒരു ജഡവും നീതീകരിക്കപ്പെടുന്നില്ല; പ്രത്യുത ക്രിസ്തുവിലുള്ള വിശ്വാസമത്രെ ഒരുവനെ രക്ഷിക്കുന്നതെന്ന് പൗലൂസ്ശ്ളീഹാ പ്രഖ്യാപിക്കുന്നു.

5) 'ന്യായപ്രമാണത്തിൽ ഒരു പുള്ളി വീണുപോകുന്നതിനേക്കാൾ, ആകാശവും ഭൂമിയും ഒഴിഞ്ഞുപോകുന്നത് എളുപ്പം' ന്യായപ്രമാണം ഒരു ജഡത്തേയും നീതീകരിക്കുന്നില്ലെങ്കിലും ന്യായപ്രമാണം അസത്യമെന്ന് വന്നുകൂടുന്നില്ല. നിയമങ്ങൾ സത്യത്തിന്മേൽ അധിഷ്ഠിതമാകയാൽ അവ ഒഴിഞ്ഞുപോകുവാൻ നിവൃത്തിയില്ല. അതു സ്വന്തമായി ഒരുവനേയും സഹായിക്കുന്നില്ല. ന്യായപ്രമാണം ഒരു വഴികാട്ടി മാത്രമാകുന്നു.

## ഒക്ടോബർ 15
## സ്ളീബായുടെ ശേഷം
## അഞ്ചാം ഞായറാഴ്ച

മത്താ 23:1–12 (ഏവൻഗേലിയോൻ)

### ആധുനിക പരീശൻ

കഴിഞ്ഞ ആഴ്ചയിൽ പരീശന്മാരുടെ ദ്രവ്യാഗ്രഹത്തെപ്പററിയും മനുഷ്യരുടെ മുമ്പാകെയുള്ള അവരുടെ നീതീകരണ ശ്രമത്തെപ്പററിയും കാണുകയുണ്ടായി. പരീശന്മാരുടെയും ശാസ്ത്രിമാരുടെയും മററു ചില സ്വഭാവന്യൂനതകളെപ്പററിയാണ് ഇന്നു നമുക്കു ചിന്തിക്കേണ്ടത്.

'ശാസ്ത്രിമാരും പരീശന്മാരും മോശയുടെ പീഠത്തിൽ ഇരിക്കുന്നു; ആകയാൽ അവർ നിങ്ങളോടു പറയുന്നതൊക്കെയും പ്രമാണിച്ചു ചെയ്യുവിൻ' അധികാരസ്ഥാനങ്ങളെ ബഹുമാനിക്കയെന്നുള്ളത് ക്രിസ്തുമതത്തിന്റെ അടിസ്ഥാനതത്വങ്ങളിലൊന്നാകുന്നു. നല്ലവരെ മാത്രമല്ല അധികാരസ്ഥാനീയരെയും ബഹുമാനിക്കണമെന്ന് കർത്താവു നമ്മേ പഠിപ്പിക്കുന്നു.

1) മോശയുടെ പീഠത്തിലിരിക്കുന്നവെന്ന് പ്രശംസിക്കുന്ന പരീശനും ശാസ്ത്രിക്കും ഉള്ള ഏററവും പ്രധാന കുറവ് പറയുന്നതുപോലെ പ്രവർത്തിക്കുകയില്ലെന്നുള്ളതായിരുന്നു. കൽപ്പിക്കുന്നവർതന്നെ കൽപ്പനയെ വകവയ്ക്കാതിരുന്നാൽ അവയ്ക്ക് എത്രമാത്രം പ്രാബല്യം ലഭിക്കും? ഭരണഘടന നിർമ്മിച്ചതിനുശേഷം ഭരണകർത്താവുതന്നെ അതിനെ ഉടയ്ക്കുവാൻ തുടങ്ങിയാൽ അനുഭവമെന്താണ്? ഉപദേശിക്കുന്നയാൾ ദൃഷ്ടാന്തം കാണിക്കുന്നില്ലെങ്കിൽ അവന്റെ ഉപ

((ശേഷം 32–ാം പേജിൽ)

# മാധ്യമബോധനം

## ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ

**മാ**ധ്യമവിപ്ലവത്തിൻെറ കാലമാണിത്. ഇലക്ട്രോണിക് മാധ്യമങ്ങൾ സമൂഹത്തിൽ നിരന്തരമായ ചലനങ്ങൾ സൃഷ്ടിക്കുന്നു. നാഗരീക ജീവിതവും ഉപഭോക്തൃസംസ്ക്കാരവും വൈദേശിക സാമഗ്രികളോടുള്ള പ്രതിപത്തിയും വർദ്ധിക്കുന്നു. 'സ്വദേശി ഉപയോഗിക്കൂ സ്വദേശീയാകൂ' എന്ന മുദ്രാവാക്യം വീണ്ടും ഗ്രാമങ്ങളിൽ മുഴങ്ങുന്നു.

കമ്പ്യൂട്ടർവൽകൃത മാധ്യമങ്ങൾ അവതരണത്തിൽ നൂതനത്വവും വൈവിധ്യതയും സൃഷ്ടിക്കുന്നു. ശബ്ദതരംഗങ്ങളും ശ്രവണ–ദൃശ്യങ്ങളും ഒന്നിച്ചെത്തുന്ന വൻകിട മാധ്യമങ്ങളും പുത്തൻ സംസ്ക്കാരം ഇറക്കുമതി ചെയ്യുന്നു.

### മാധ്യമങ്ങളുടെ വശ്യത

ഇൻഡ്യയിൽ ഉപഗ്രഹചാനലുകൾ ലഭ്യമായതോടെ ആഗോളഗ്രാമത്തിനു സാധ്യതയേറിയെങ്കിലും മുഴങ്ങി കേൾക്കുന്നതു വികസിത രാജ്യങ്ങളുടെ മേൽക്കോയ്മയും സാംസ്ക്കാരിക ആക്രമണവുമാണ്. 'ഡിഷ്ആൻറിന' വഴി എത്തുന്നത് അക്രമാസക്തതയും സെക്സും കലർന്ന വികസിത രാജ്യത്തെ കൾച്ചറൽ കൊളോണലിസമാണ്. ഇതിൻെറ വശ്യത നഗരങ്ങളിൽ ദൂരദർശനു പ്രേക്ഷകരെ നഷ്ടമാക്കുന്നു. ഗ്രാമങ്ങളിലും മൈക്കൽ ജാക്സനും അപ്പാച്ചി ഇൻഡ്യനും ബാബു ആൻറണിയും നിറഞ്ഞുനിൽക്കുന്നു. ഇത്തരം പുത്തൻ പ്രവണതകളും സാംസ്ക്കാരിക ശൈഥല്യവും ഭദ്രമായ കുടുബത്തിൻെറ അടിത്തറ ഇളക്കുന്നു.

ഉപഗ്രഹചാനലുകൾ ദൂരദർശനു വെല്ലുവിളിയായി തീർന്നതിനാൽ 'സെക്സു' കലർന്ന പ്രോഗ്രാമുകൾ സജ്ജീവമാകുന്നു. നമ്മുടെ സംസ്ക്കാരത്തെയും പൈതൃകത്തേയും ഹനിക്കുന്ന തരത്തിൽ പരസ്യങ്ങൾ ഇലക്ട്രോണിക് മാധ്യമങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. മാധ്യമങ്ങളിലെ ഇത്തരം സാംസ്ക്കാരിക ആക്രമണങ്ങൾക്കെതിരെ പ്രതികരിക്കുവാൻ കഴിയുമോ?

മാധ്യമങ്ങളുടെ വശ്യതയിൽ ജീവിതം തകർക്കുന്ന യുവതലമുറയെ ബോധവത്ക്കരിക്കാനുള്ള ദൗത്യം സഭയ്ക്കില്ലെ? മാധ്യമങ്ങൾ പ്രസരിതമാക്കുന്ന സന്ദേശങ്ങളുടെ നന്മയും തിന്മയും മനസിലാക്കുവാൻ മാധ്യമാവബോധനം (Media Education) ബോധന പ്രക്രിയയുടേ ഭാഗമാക്കി തീർക്കണം.

മാധ്യമങ്ങളെ വിമർശനാത്മകമായി അപഗ്രഥിക്കുവാനും പ്രത്യയശാസ്ത്രധർമ്മങ്ങൾ തിരിച്ചറിയുവാനും ക്രിയാത്മകമായി പ്രതികരിക്കുവാനും ജനങ്ങളെ ശക്തരാക്കുവാൻ സഭയ്ക്കു കഴിയണം.

മാധ്യമങ്ങളുടെ വശ്യത യുവജനങ്ങളെ ദൈവികതയിൽനിന്നും അകററിയില്ലേ? സഭയോടുള്ള വാത്സല്യവും പ്രതിബന്ധതയും മുൻതലമുറയുടെതുപോലെ ലഭ്യമാകുന്നുണ്ടോ? ഇത്തരം സാഹചര്യത്തിൽ

> 'മിഥ്യയിൽ പൊതിഞ്ഞ മാധ്യമസത്യങ്ങളെ
> ഉടച്ചു തകർത്തു വിമോചന ശക്തിയുള്ള
> മാധ്യമയാഥാർത്ഥ്യത്തെ പുനർനിർമ്മിക്കുക
> എന്നതാണു മാധ്യമബോധനം
> ഏറെറടുക്കേണ്ട ഭഗീരഥയത്നം'
> (റവ. ഡോ. ടി. എം. ഫിലിപ്പ്)

### സാംസ്ക്കാരിക ജീർണത

മാധ്യമങ്ങളുടെ വിസ്ഫോടനാത്മകമായ സാംസ്ക്കാരിക ജീർണ്ണതക്കെതിരെ പ്രതികരിക്കുവാൻ ക്രിസ്തീയ സംഘടനകൾക്ക് കഴിയുമൊ. ഉപഭോഗാസക്തിയും ഉപരിവർഗത്തിൻെറ ചിന്താഗതിയും ഉൾക്കൊള്ളുന്ന മാധ്യമങ്ങളുടെ പ്രലോഭനത്തെ ചെറുത്തുനിൽക്കുവാൻ ഇതര മാധ്യമങ്ങൾ (Alternative media) ഉപയോഗപ്രദമാക്കുവാൻ സഭയ്ക്കു കഴിയുമോ?

സുപ്രീംകോടതി വിധിയുടെ വിശദാംശങ്ങൾ അടങ്ങുന്ന പ്രസ്താവനകൾ ഓർത്തഡോക്സ് സഭ നൽകിയപ്പോൾ മലയാളത്തിലെ ചില കുത്തക പത്രമാധ്യമങ്ങളിൽ വന്നില്ല അതു വാർത്തയല്ലെന്നു പുശ്ചിച്ചു തള്ളി. മറെറാരുപത്രം പാത്രിയർക്കീസ് വിഭാഗം നൽകിയ എല്ലാ പ്രസ്താവനകളും അമിതപ്രാധാന്യത്തോടെ പ്രസിദ്ധീകരിച്ചു.

എന്താണ് പ്രശ്നം? ഇതു പത്രധർമ്മത്തിൻെറ ഭാഗമാണോ? അല്ല. പത്രവ്യവസായത്തിൻെറ ശൈലിയാണിത്. ഇത്തരം പുത്തൻ പ്രവണതകൾ ഇനിയും ഉണ്ടാകും അപ്പോൾ ആശയവിനിമയത്തിനായി മററു മാധ്യമങ്ങൾ കണ്ടെത്തുവാൻ സഭയ്ക്കു കഴിയണം.

ക്രിസ്തീയ മൂല്യങ്ങൾ പ്രചരിപ്പിച്ച പരമ്പരാഗത മാധ്യമങ്ങളുടെ Traditional media) സ്ഥാനം വീണ്ടെടുക്കണം. യുവജന–വിദ്യാർത്ഥി പ്രസ്ഥാന വേദികൾ മാധ്യമപഠനത്തിനും മാധ്യമഅവബോധനത്തിനും അവസരം സൃഷ്ടി

# സുപ്രീംകോടതിവിധി നിരീക്ഷണങ്ങളും പഠനങ്ങളും (ii)

ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

**g) ഇടവക പള്ളികളെ മൂന്നു ഗ്രേഡുകളായി തരം തിരിക്കുന്നതിനെക്കുറിച്ച് ഒരു ധാരണ ഉണ്ടാക്കുക എന്നുള്ളതാണ് മററൊരു സാധ്യത.**

1. പ്രായപൂർത്തിയായ 500—ൽ താഴെ പുരുഷന്മാരും, സ്ത്രീകളും ഉള്ളവ—വികാരിയും തെരഞ്ഞെടുക്കപ്പെട്ട ഒരംഗവും പ്രതിനിധീകരിക്കുക.

2. പ്രായപൂർത്തിയായ 500—നും 2000—റിനു മിടയിൽ സ്ത്രീകളും പുരുഷന്മാരും ഉള്ളവ—വികാരിയും രണ്ട് തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളും പ്രതിനിധീകരിക്കുക.

3. പ്രായപൂർത്തിയായ 2000—ത്തിലധികം പുരുഷന്മാരും സ്ത്രീകളും ഉള്ളവ—വികാരിയും തെരഞ്ഞെടുക്കപ്പെട്ട നാലംഗങ്ങളും പ്രതിനിധീകരിക്കുക.

ഇത് അസോസിയേഷൻ പ്രതിനിധികളുടെ എണ്ണം 3000 എന്ന സംഖ്യയിൽ നിർത്താൻ സഹായിക്കുന്നതും താരതമ്യേന അംഗസംഖ്യ കുറഞ്ഞ പള്ളികളുടെ പ്രാതിനിധ്യം കുറയ്ക്കുന്നതും, അംഗസംഖ്യ കൂടിയ പള്ളികളുടെ പ്രാതിനിധ്യം പ്രകടമായി വർദ്ധിപ്പിക്കുന്നതുമാണ്. ഈ നിർദ്ദേശങ്ങൾ ജനങ്ങളും അധികാരികളും ശ്രദ്ധാപൂർവം പരിഗണിക്കുകയും നിശ്ചയദാർഢ്യത്തോടും ത്വരിതഗതിയിലും ഏകാഭിപ്രായം സൃഷ്ടിക്കേണ്ടതുമാണ്.

16. മലങ്കര അസോസിയേഷൻ അത്മായർക്ക് മുൻതൂക്കമുള്ള സമിതിയാണെങ്കിൽ തന്നെയും അവരുടേതു മാത്രമായ ഒരു വേദിയല്ല. കാതോലിക്കായും മെത്രാപ്പോലീത്തന്മാരും, വൈദികരും, അത്മായക്കാരും അതിലുൾപ്പെടുന്നു. പുരോഹിതന്മാരുടെയും അത്മായക്കാരുടെയും പ്രത്യേക ഭൂരിപക്ഷ തീരുമാനങ്ങൾ പല സംഗതികൾക്കും ആവശ്യമാണ്. 'അപ്പോസ്തലന്മാരും മൂപ്പന്മാരും സർവ സഭയും' (അപ്പോ. പ്രവ. 15: 12), എ. ഡി. 45—ൽ യറുശലേം സുന്നഹദോസിൽ ഒന്നിച്ചുകൂടിയതുപോലെ ബിഷപ്പുമാരും, പുരോഹിതന്മാരും, അത്മായക്കാരും ഒരേ സ്ഥലത്ത് ഒന്നിച്ചുകൂടുന്ന മുഴുവൻ സഭയുടെയും കൂടിവരവായി അത് പ്രവർത്തിക്കണമെന്നാണ് സുപ്രീംകോടതി ഉദ്ദേശിച്ചിരിക്കുന്നത്. സഭാചരിത്രത്തിൽ ഇങ്ങനെയുള്ള സഭയുടെ, മുഴുവൻ സഭയുടെയും സുന്നഹദോസുകൾ ഒരിക്കലും ഒരു സ്ഥിരം ഘടനയോ തെരഞ്ഞെടുക്കപ്പെട്ട ഒരു യോഗമോ അല്ലായിരുന്നു. അടിയന്തിര സന്ദർഭങ്ങളിൽ മാത്രമേ വിളിച്ചു കൂട്ടിയിട്ടുള്ളു. ഉദാ: വിജാതീയ ക്രിസ്ത്യാനികൾ പരിഛേദന ഏൽക്കണമോ വേണ്ടയോ എന്ന പ്രശ്നത്തെക്കുറിച്ച് ആലോചിക്കുവാൻ ആദ്യ നൂററാണ്ടിൽ യറുശലേമിലും ആറിയൂസിന്റെ വേദവിപരീതത്തെ സംബന്ധിച്ച് 325—ാമാണ്ട് നിഖ്യായിലും കൂടിയ കൂടിവരവുകൾ അത്മായക്കാരും, കശീശന്മാരും, മെത്രാന്മാരും ചേർന്നുള്ളതായിരുന്നു. അതുപോലെയുള്ള സുന്നഹദോസുകളോ സഭയുടെ കൂടിവര

---

ക്കണം. മാധ്യമസംസ്ക്കാരത്തിൽ അലിഞ്ഞുചേരുന്ന യുവജനതയെ ക്രിയാത്മകമായി പ്രതികരിപ്പിക്കുവാനും സർഗാത്മകതയോടെ നിരീക്ഷിക്കുവാനും പഠിപ്പിക്കണം.

## മഹിളാ പ്രഖ്യാപനം

മാധ്യമബോധനത്തിന്റെ ആവശ്യകത 1989—ലെ വേൾഡ് അസോസിയേഷൻ ഫോർ ക്രിസ്ത്യൻ കമ്മ്യൂണിക്കേഷന്റെ (WACC)' മഹിളാ പ്രഖ്യാപനത്തിൽ വ്യക്തമാക്കുന്നുണ്ട്.

'മാധ്യമാവബോധം സൃഷ്ടിക്കുവാനുള്ള പരിശീലനം ബഹുജന സംവേദനത്തിന്റെ നിഗൂഢതകൾ അനാവരണം ചെയ്യുന്നു. സഭാസ്ഥാപനങ്ങളും വൈദിക സെമിനാരികളും ഉൾപ്പെടെ എല്ലാ വിദ്യാലയങ്ങളുടെയും പാഠ്യപദ്ധതിയിൽ മാധ്യമബോധനം ഉൾപ്പെടുത്തണം. അതിനു അനുരൂപകമായി കുടുംബത്തിലും യുവജനപ്രസ്ഥാനങ്ങളിലും സ്ത്രീപുരുഷന്മാരുടെ സാംസ്ക്കാരിക സമിതികളിലും സഭാ പ്രസ്ഥാനങ്ങളിലും അനൗപചാരികമായ മാധ്യമബോധനം നടത്തണം. മാധ്യമ പ്രവർത്തകരും മാധ്യമ ഉപഭോക്താക്കളും തമ്മിൽ നൂതനവും രചനാത്മകവുമായ ബന്ധത്തിനു മാധ്യമബോധനം വഴിയൊരുക്കണം.' (സ്റേററ്മെൻറ്സ് ഓൺ കമ്മ്യൂണിക്കേഷൻ ബൈദിവേൾഡ് അസോസിയേഷൻ ഫോർക്രിസ്ത്യൻ കമ്മ്യൂണിക്കേഷൻ P. 14)

ആശയസംവേദനത്തിനും പ്രതികരണശേഷി വളർത്തിയെടുക്കുന്നതിനും യുവാക്കൾ കർമ്മനിരതമാകണം. മാധ്യമങ്ങളെ ക്രൂശിച്ച് സ്വർഗരാജ്യം സൃഷ്ടിക്കുന്ന മനോഭാവം മാറി, വിമർശനാത്മകമായി' മാധ്യമങ്ങളെ സമീപിക്കുവാൻ ശ്രമിക്കണം. മാധ്യമഅവബോധനം യുവജനവേദികളിൽ ബോധനപ്രക്രിയയുടെ ഭാഗമായിതീരണം.



വുകളോ നമുക്ക് ഇന്നും ആവശ്യമാണ്. പക്ഷേ കാലാകാലങ്ങളിൽ വീണ്ടും തെരഞ്ഞെടുക്കപ്പെടുന്ന, ഒരു തെരഞ്ഞെടുക്കപ്പെട്ട സമൂഹമായ മലങ്കര അസോസിയേഷന് അതുപോലുള്ള ഒരു പങ്കു നിറവേററുവാൻ സാധിക്കുകയില്ല. കാരണം ഭരണഘടനയനുസരിച്ച് കാതോലിക്കോസിൻെറയോ മെത്രാപ്പോലീത്താമാരുടെയോ തെരഞ്ഞെടുപ്പ് സംബന്ധിച്ച അന്തിമ തീരുമാനമെടുക്കുവാൻ അസോസിയേഷന് അധികാരമില്ല. ആ തെരഞ്ഞെടുപ്പ് എപ്പിസ്കോപ്പൽ സുന്നഹദോസിൻെറ അംഗീകാരത്തിന് വിധേയമാണ്. കഴിഞ്ഞ കാലങ്ങളിൽ ചില എപ്പിസ്കോപ്പൽ സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പുകൾക്ക് പ. സുന്നഹദോസ് അംഗീകാരം നല്കാതിരുന്നിട്ടുണ്ട്. സഭയിലെ അന്തിമാധികാരം എപ്പിസ്കോപ്പൽ സുന്നഹദോസോ അസോസിയേഷനോ എന്തു തന്നെയാകട്ടെ, ഒരു പ്രത്യേക സമിതിയിൽ മാത്രം കേന്ദ്രീകൃതമാകുവാൻ സാധിക്കുകയില്ല. നിയന്ത്രണവും സമീകരണവും യഥാർത്ഥ ജനാധിപത്യത്തിൻെറ ഒഴിച്ചുകൂടാനാവാത്ത ഭാഗങ്ങളാണ്.

അധികാരവും സ്വത്തുക്കളും ലഭിക്കണമെന്നുള്ള ആഗ്രഹത്താൽ നയിക്കപ്പെടാതെ താഴ്മയിലും വിനയത്തിലും പരസ്പര സ്നേഹത്തിലും സേവനത്തിലും ഉള്ള ദൈവത്തിൻെറ വഴി ശരിയായി പിൻതുടരുന്ന യഥാർത്ഥ ക്രിസ്തീയ സഭയായി മലങ്കരസഭ തീരണം. നാമെല്ലാവരും ഒന്നുചേർന്ന് സമാധാനത്തിലും ഐക്യത്തിലും ജീവിക്കുന്നതിന് നാന്ദി കുറിക്കുന്ന ഭരണഘടനാ ഭേദഗതിക്കുവേണ്ടി പൊതുവേ സ്വീകാര്യമായ നിർദ്ദേശങ്ങൾ കണ്ടുപിടിക്കുവാനായിരിക്കണം ഇപ്പോൾ ലക്ഷ്യമിടേണ്ടത്. പരസ്പര ക്ഷമയുടെയും ക്രിസ്തീയ സ്വീകരണത്തിൻെറയും അന്തരീക്ഷം സൃഷ്ടിക്കുവാൻ ഓരോ പ്രാദേശിക സമൂഹങ്ങളും പ്രത്യേക താല്പര്യം എടുക്കണം.

18. ഒരിടവകയിൽ സുപ്രീംകോടതി വിധിയനുസരിച്ച് പ്രവർത്തിക്കുന്നതിന് വിസമ്മതിക്കുന്നവരെക്കുറിച്ചെന്തു ചെയ്യണം എന്നത് സാധാരണയായി ഉന്നയിക്കപ്പെടുന്ന ഒരു ചോദ്യമാണ്. അവരെ (വിഘടിതരെ) നിർബന്ധിക്കുവാൻ നിയമനടപടികൾ എടുക്കണമോ? രണ്ടു വശങ്ങളുള്ള ഉത്തരമാണ് ഇതിനുള്ളത്.

## അനുരഞ്ജനത്തിൻെറ ആത്മാവ്

a) പരമാവധി ആത്മനിയന്ത്രണം പാലിക്കണമെന്ന് മാത്രമല്ല, സാദ്ധ്യമായ എല്ലായിടത്തും സമൂഹത്തിലെ ഉന്നതരായ വ്യക്തികളുടെ സ്വാധീനമുപയോഗിച്ച് ഭരണഘടനാനുസൃതമായ അനുരഞ്ജനത്തിന് യഥാർത്ഥ തദ്ദേശീയ ശ്രമങ്ങൾ നടത്തണം. സഭാഭരണഘടനയ്ക്കു പുറത്തുള്ള ഒത്തുതീർപ്പിനു സമ്മതിക്കണമെന്നും ആരും ആവശ്യപ്പെടുന്നില്ല. **ഭരണഘടനയ്ക്കുള്ളിൽ നിന്നുകൊണ്ടുള്ള അനുരഞ്ജനത്തിനും സമാധാനത്തിനും പ്രേരിപ്പിക്കണമെന്ന് മാത്രമേ എല്ലാവരോടും ആവശ്യപ്പെടുന്നുള്ളു.**

സുപ്രീംകോടതിയിൽ കേസ് ജയിച്ചവരുടെ ഭാഗത്തുനിന്നുള്ള യഥാർത്ഥ ക്രിസ്തീയ സ്നേഹത്തിൻെറയും കൂട്ടായ്മയുടെയും സമീപനത്തെ ആശ്രയിച്ചാണ് വളരെക്കാര്യങ്ങളും നിലനിൽക്കുന്നത്, വിജയാഘോഷത്തിൻെറയും പ്രതികാരത്തിൻെറയും ഏതു സമീപനവും സൃഷ്ടിപരമല്ലായിരിക്കാം. കേസിൽ തോററവരും കർത്താവിൽ നമ്മുടെ സഹോദരന്മാരും സഹോദരികളുമാണ്. അവരെ അപമാനിക്കുകയോ പീഢിപ്പിക്കുകയോ അരുത്.

b) അതേസമയംതന്നെ വിഘടിതർക്കെതിരായി തദ്ദേശീയമായി എടുക്കേണ്ട നിയമ നടപടികളുടെ ഒരു രജിസ്ററർ ഓരോ ഭദ്രാസനത്തിലും സമാഹരിക്കണം. ഈ രാജ്യത്തെ പരമോന്നത നീതിന്യായപീഠത്തിൻെറ തീർപ്പുകൾ ശ്രദ്ധിക്കുവാൻ വിസമ്മതിക്കുന്നവരെയും നിയമവിരുദ്ധമായി സ്വത്തുക്കളും അധികാരങ്ങളും കൈവശമാക്കുന്നവരെയും കുറിച്ചുള്ള വിവരങ്ങൾ ഭദ്രാസനതലത്തിൽ സൂക്ഷിക്കുകയും വേണം. 1970—നു ശേഷം നിയമവിരുദ്ധമായി പട്ടംകെട്ടപ്പെട്ട എല്ലാ

(ശേഷം 23—ാം പേജിൽ)

# 'സ്നേഹസന്ദേശ'ത്തിന്റെ ഉത്തരേന്ത്യൻ യാത്ര

**ഫാ. ജി. ജോൺ &**
**ഫാ. കെ. വൈ. വിൽസൺ**

മലങ്കര ഓർത്തഡോക്സ് സഭയുടെ സഞ്ചാര സുവിശേഷവിഭാഗമായ 'സ്നേഹസന്ദേശത്തിന്റെ' ഉത്തരേന്ത്യൻ പര്യടനം സഭയുടെ സുവിശേഷീകരണ ശുശ്രൂഷയ്ക്ക് ദേശീയ സ്വഭാവം കൈവരിക്കുവാൻ സഹായകമായിരുന്നു. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി രക്ഷാധികാരിയും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി പ്രസിഡണ്ടുമായ സ്നേഹസന്ദേശം രണ്ടുവർഷങ്ങൾകൊണ്ട് കേരളം, തമിഴ്നാട്, കർണ്ണാടകം, ആന്ധ്രാപ്രദേശ്, മദ്ധ്യപ്രദേശ്, ഗുജറാത്ത്, മഹാരാഷ്ട്ര, ഗോവ എന്നീ സംസ്ഥാനങ്ങളിലായി നാനൂറോളം സ്ഥലങ്ങളിൽ (പള്ളികളിൽ) വിവിധ ശുശ്രൂഷകൾ നിർവഹിച്ചു.

ഭാരത സുവിശേഷീകരണത്തിനും, സഭാമക്കളുടെ ദൈവീകരണത്തിനും സത്യവിശ്വാസത്തിൽ ജനങ്ങളെ ഉറപ്പിക്കുന്നതിനും, യുവതീ യുവാക്കളെ സഭാശുശ്രൂഷയ്ക്കു ലഭിക്കുന്നതിനും സാമൂഹ്യശുശ്രൂഷകൾ, അടിയന്തര ദുരിതാശ്വാസ പ്രവർത്തനങ്ങൾ എന്നിവ നടത്തുന്നതിനുമായി രൂപീകൃതമായ 'സ്നേഹസന്ദേശം' 1994 സെപ്തംബർ 26ന് കേരളത്തിൽനിന്നു പുറപ്പെട്ടു. കൽക്കത്ത, ബോംബെ, മദ്രാസ് ഭദ്രാസനങ്ങളുടെ വിവിധ കേന്ദ്രങ്ങളിൽ ശുശ്രൂഷകൾ നിർവഹിച്ചു. 'സ്നേഹസന്ദേശ' മിനി ബസ് 16,000 കിലോമീറ്റർ സഞ്ചരിച്ച് പട്ടണങ്ങളിലും ഗ്രാമങ്ങളിലും, ഇടവകകളിലും ശുശ്രൂഷകൾ നടത്തി. 1995 മെയ് 14 ന് നാട്ടിൽ തിരിച്ചെത്തി.

ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഉറച്ചുനിന്നു ജനങ്ങൾക്ക് ആത്മീയമായ ഉണർവ്വും അറിവും നൽകുവാൻ സാധിച്ചതു സഭാജനങ്ങളിൽനിന്നും, പൊതുജനങ്ങളിൽനിന്നും അനിതരസാധാരണമായ സ്വീകരണം ലഭിക്കാനിടയായി. ജനങ്ങളുടെ അനുഭവങ്ങളും, ഇതുപോലെയുള്ള ശുശ്രൂഷകളുടെ പ്രാധാന്യം വെളിപ്പെടുത്തുന്ന അഭിപ്രായങ്ങളും രേഖപ്പെടുത്തിയ അനേക കത്തുകൾ ഇൻഡ്യയുടെ വിവിധഭാഗങ്ങളിൽനിന്നും മാവേലിക്കരയിലെ സ്നേഹസന്ദേശം ഓഫീസിൽ ലഭിക്കുന്നുണ്ട്.

മദ്ധ്യപ്രദേശിലെ ഭോപ്പാൽ, മക്കോഡിയ എന്നീ സ്ഥലങ്ങളിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി ശുശ്രൂഷകളിൽ പങ്കെടുത്ത് അനുഗ്രഹിച്ചു. ജാതിമത ഭേദമെന്യേ എല്ലാ വിഭാഗം ജനങ്ങളും ശുശ്രൂഷകളിൽ സംബന്ധിച്ചു. മററുസഭകളിലെ വൈദികരും, കന്യാസ്ത്രീകളും പല യോഗങ്ങളിലും പങ്കെടുത്തു. മദ്ധ്യപ്രദേശിലെ 'കണ്ടുവാ'യിൽ ശുശ്രൂകൾ നടത്തുമ്പോൾ കത്തോലിക്കാ സഭയുടെ കണ്ടുവാ രൂപതാ ബിഷപ്പും, വൈദികരും കന്യാസ്ത്രീകളും സംബന്ധിച്ചു.

## പ്രധാന പ്രവർത്തനങ്ങൾ

### 1. ഗാനശുശ്രൂഷ

വികാരങ്ങൾക്ക് അടിമപ്പെടാതെ സത്യത്തിലും ആത്മാവിലും ബുദ്ധികൊണ്ട് ദൈവത്തെ ആരാധിപ്പാൻ (ഓർത്തഡോക്സ് ആരാധനയുടെ മഹാത്മ്യവും, പ്രത്യേകതകളും വിവരിച്ചു ഗീതങ്ങളുടെ സന്ദേശം നൽകി)സഹായിക്കുന്നു. ഓർക്കസ്ട്രായുടെ അകമ്പടിയോടുകൂടിയുള്ള ഗാനശുശ്രൂഷയിൽ ആരാധനാ ഗീതങ്ങളും പാടുന്നു.

### 2. വചനശുശ്രൂഷ

അനുതാപബോധം ജനങ്ങളിൽ അങ്കുരിപ്പിച്ചു വി. കുർബ്ബാനാനുഭവത്തിലൂടെ പുതിയ സൃഷ്ടികളായിത്തീരുവാനുള്ള പ്രേരണ സഭയിലെ പ്രധാന പ്രസംഗകർ നേതൃത്വം നൽകുന്ന വചനശുശ്രൂഷയിലൂടെ നൽകുന്നു.

### 3. പരസ്യസുവിശേഷയോഗം

യേശുക്രിസ്തുവിന്റെ സുവിശേഷം നാനാജാതി മതസ്ഥരെ അറിയിക്കുന്നതിനും, മദ്യമയക്കുമരുന്നുകളുടെ ഉപയോഗത്തിന്റെ പരിണിതഫലങ്ങൾ ജനങ്ങളെ ബോധ്യപ്പെടുത്തുന്നതിനും സാമൂഹ്യനീതി കൈവരിക്കുന്നതിനും ഈ ശുശ്രൂഷ സഹായിക്കുന്നു.

### 4. ബാലയുവജനകൺവൻഷൻ

ദൈവ ഭക്തിയും, സമർപ്പണവും, ജീവിതവിശുദ്ധിയുമുള്ള സമൂഹമായി യുവതലമുറയെ വളർത്തുന്നതിനും സഭാ ശുശ്രൂഷകൾക്ക് ചെറുപ്പക്കാരെ ആകർഷിക്കുന്നതിനും ഇതുമൂലം സഹായിക്കുന്നു. 'ക്രിസ്തുവിനെപ്പോലെയുള്ള യുവാവായിത്തീരുക' എന്ന വിഷയം യുവജനകൺവൻഷന് തിരഞ്ഞെടുത്തിരിക്കുന്നു.

## 5. സഭാവിശ്വാസപഠനം

വിവിധ ശുശ്രൂഷകളുടെ മദ്ധ്യത്തിൽ, ഓർത്തഡോക്സ് ആരാധനയുടെ മാഹാത്മ്യം, ക്രിസ്തീയ സ്നാനം, പരിശുദ്ധാത്മാഭിഷേകം, വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വിശുദ്ധന്മാരുടെ മദ്ധ്യസ്ഥത എന്നീ വിശ്വാസസംബന്ധങ്ങളായ വിഷയങ്ങളെക്കുറിച്ച് പ്രബോധനം നൽകുന്നു.

## 6. മദ്ധ്യസ്ഥ പ്രാർത്ഥന

പൗരസ്ത്യ ആദ്ധ്യാത്മിക പാരമ്പര്യത്തിൽ നിന്നു രോഗികൾക്കും, മററ് ആവശ്യങ്ങളിൽ ഇരിക്കുന്നവർക്കുംവേണ്ടി പ്രത്യേക പ്രാർത്ഥനകൾ നടത്തുന്നു.

## 7. സമർപ്പണ ശുശ്രൂഷ

ദൈവ ഇഷ്ടത്തിന് വിധേയപ്പെട്ടു ദൈവത്തിനും സഭയ്ക്കുംവേണ്ടി ജീവിക്കുമെന്നുള്ള തീരുമാനമെടുക്കുവാൻ സമർപ്പണശുശ്രൂഷ സഹായിക്കുന്നു.

## 8. ചേരിപ്രദേശ സന്ദർശനം

ശുശ്രൂഷ നടത്തുന്ന സ്ഥലത്തിനടുത്തുള്ള ചേരിപ്രദേശങ്ങൾ സന്ദർശിക്കുകയും, സാധുക്കളായവർക്ക് സാമ്പത്തിക സഹായം ചികിൽസാ സഹായം എന്നിവ നൽകുന്നു. പ്രത്യാശ നൽകുന്ന ലഘുലേഖകളും വിതരണം ചെയ്യും മററു വികസന പ്രവർത്തനങ്ങൾ നടത്തുകയും ചെയ്യുന്നു.

## 9. അടിയന്തിര ദുരിതാശ്വാസ പ്രവർത്തനങ്ങൾ

വെള്ളപ്പൊക്കം പ്രകൃതിക്ഷോഭങ്ങൾ എന്നിവ ഉണ്ടാകുമ്പോൾ ദുരിതാശ്വാസ ക്യാമ്പുകൾ സന്ദർശിച്ച് ആഹാരവും, മരുന്നും, വസ്ത്രവും വിതരണം ചെയ്യുന്നു. കൂടാതെ കൗൺസിലിംഗ് ഫിലിംഷോ, എന്നിവ നടത്തുവാനും സംവിധാനം ഉണ്ട്. 'സ്നേഹസന്ദേശ'ത്തിന്റെ ശുശ്രൂഷകൾ കേന്ദ്രീകരിക്കുവാൻ ഒരു ധ്യാനകേന്ദ്രവും സാമൂഹ്യശുശ്രൂഷാ കേന്ദ്രവും മധ്യതിരുവിതാംകൂറിൽ ആരംഭിക്കുവാൻ ആഗ്രഹിക്കുന്നു. ആയതിനുവേണ്ടി സ്ഥലവും, പണവും ഇനിയും കണ്ടെത്തേണ്ടിയിരിക്കുന്നു.

'സ്നേഹസന്ദേശ'ത്തിന്റെ വടക്കേ ഇന്ത്യൻ പ്രവർത്തനങ്ങൾ വിജയിക്കുവാൻ ദൈവം ചൊരിഞ്ഞ കൃപകൾക്ക് നന്ദി അർപ്പിക്കുന്നു. 'സ്നേഹസന്ദേശത്തിന്റെ ശുശ്രൂഷകൾ ആവശ്യമുള്ളവർ ബന്ധപ്പെടുക. ഇതാ ഞങ്ങളുടെ വിലാസം.

ഡയറക്ടർ/കൺവീനർ
സ്നേഹസന്ദേശം
സെന്റ് പോൾസ് എം.ററി.സി.
മാവേലിക്കര—690 103
ഫോൺ: 2473(04782)

—0—

### മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്




Leelamma Philip, Bangalore.

### രോഗശാന്തിക്ക്








ഒരു വിശ്വാസി, ഗുർഗോൺ ഹരിയാന.

## വനിതാപംക്തി:

# സുപ്രീംകോടതി വിധിയും സ്ത്രീകളും

യു. എൻ. 'വനിതാദശകം' പ്രഖ്യാപിച്ചിട്ട് ഏഴു വർഷം തികയുന്നു. എന്തെങ്കിലും വ്യത്യാസം ഉണ്ടായിട്ടുണ്ടോ? ശതാബ്ദങ്ങളായിട്ട് സ്ത്രീകളുടെ ശബ്ദം അവഗണിക്കപ്പെട്ടുവരുന്നു. ആരെങ്കിലും ശബ്ദം ഉയർത്തിയിട്ടുണ്ടെങ്കിൽ അവരെ നിഷ്ക്കരുണം അവഹേളിക്കുകയും, നിന്ദിക്കുകയും, നിഷേധികൾ എന്ന് മുദ്ര കുത്തുകയും ചെയ്യുന്നു.

സ്ത്രീകളെ സമൂഹത്തിൽ വ്യക്തിത്വമുള്ളവരായി കണക്കാക്കുന്നില്ല. അവരുടെ ആത്മാഭിമാനത്തെ ചോദ്യം ചെയ്യുന്ന പ്രവർത്തനങ്ങളാണു നിത്യവും അഭിമുഖീകരിക്കേണ്ടിവരുന്നത്. സ്ത്രീയുടെ വികാരത്തെയോ, ആഗ്രഹങ്ങളെയോ, ആവശ്യങ്ങളെയോ ആരും വകവയ്ക്കുന്നില്ല. അവ അവഗണിക്കുകയും നിരാകരിക്കുകയും ചെയ്യുന്നു.

### സ്ത്രീസമൂഹം അസ്വതന്ത്രർ

കുടുംബത്തിലും, ജോലി സ്ഥലങ്ങളിലും, സമൂഹത്തിലും വിവേചനം അനുഭവിക്കുന്നു. ഗാന്ധിജി ഉന്മൂലനം ചെയ്ത അടിമത്വം സ്ത്രീകളെ സംബന്ധിച്ചിടത്തോളം ഇന്നും നിലനിൽക്കുന്നു. സ്വതന്ത്ര ഇൻഡ്യയിലെ സ്ത്രീസമൂഹം ഇന്നും അസ്വതന്ത്രരാണ്. സ്വയമായി ഒന്നിനും അവകാശമില്ലാത്ത ഒരു കൂട്ടർ. സ്വന്തം ഭാവി തീരുമാനിക്കാൻ, ഭർത്താവിനെ തിരഞ്ഞെടുക്കാൻ, തനിക്ക് എത്ര കുഞ്ഞുങ്ങൾ വേണമെന്ന് തീരുമാനിക്കാൻ സ്ത്രീക്ക് സ്വാതന്ത്ര്യം ഉണ്ടോ? സ്വന്തം കുഞ്ഞിന് എന്ത് പേരിടണം എന്നും നിശ്ചയിക്കാൻ അവകാശമുള്ള എത്ര സ്ത്രീകൾ ഉണ്ട്? എല്ലാം അടക്കി ഭരിക്കുന്നത് ആൺകോയ്മ; സ്ത്രീയുടെ നീറുന്ന മനസ് അറിയുന്നില്ല.

ഉദ്യോഗത്തിനോ, ജോലിക്കോ പോകുന്നവർ ആണെങ്കിലും പകൽ മുഴുവൻ പണികഴിഞ്ഞെത്തുന്ന ദമ്പതികൾ വീട്ടിൽ എത്തുമ്പോൾ പുരുഷന് വിശ്രമിക്കണം. സ്ത്രീക്കോ? അവൾക്ക് വീണ്ടും ജോലികൾ തുടങ്ങുന്നതെയുള്ളു. പത്രം വായനയിൽ മുഴുകി, ടിവി കണ്ട് ക്ഷീണം തീർക്കുന്ന ഭർത്താവിന് കാപ്പിയും പലഹാരങ്ങളും മുൻപിൽ എത്തിക്കണം. വൈകിട്ടത്തെ ആഹാരം ഉണ്ടാക്കണം. കുഞ്ഞുങ്ങളെ കുളിപ്പിക്കണം, പഠിപ്പിക്കണം, ഈവക കാര്യങ്ങൾ എല്ലാം ഭാര്യമാരുടെ ജോലിയാണ് എന്ന് വിശ്വസിക്കുന്ന ജനസമൂഹമാണ് ഇന്നുള്ളത്. സ്ത്രീയുടെ ശാരീരിക ക്ഷീണത്തേയോ, മാനസിക പിരിമുറുക്കത്തെയോ, ഗണിക്കാത്ത സമൂഹം!

പിതൃദായക ക്രമത്തിൽ കഴിയുന്ന കുടുംബത്തിലെ മക്കളെ, ആണിനെയും, പെണ്ണിനെയും, രണ്ടു തട്ടിൽ വളർത്തുന്നു. എല്ലാത്തിനും മുൻഗണന നൽകി രാജകുമാരനെപ്പോലെ വളർത്തപ്പെടുന്ന മകൻ തന്റെ അനന്തരവാകാശി. മകളെ അന്യർക്കുവേണ്ടി വളർത്തുന്നു. സ്വന്തമായ ആഗ്രഹങ്ങളോ ജീവിതലക്ഷ്യങ്ങളോ ഒന്നും അവൾക്കായില്ല. പുരുഷമേധാവിത്വത്തിന്റെ തീരുമാനങ്ങൾക്ക് വഴങ്ങി അവളുടെ ഭാവി ബലിയർപ്പിക്കേണ്ടിവരുന്നു. അവൾ എന്തായി തീരണമെന്നാശിക്കാനോ, തീരുമാനിക്കാനോ, നടപ്പിലാക്കാനോ അവകാശമില്ലാത്ത മിണ്ടാപ്രാണികൾ ആക്കിതീർത്തിരിക്കയാണ്.

ജോലിക്ക് അർഹമായ കൂലിയും, സ്ഥാനമാനങ്ങളും നിഷേധിക്കപ്പെടുന്നു. രണ്ടാം തരക്കാരായിട്ടാണ് സമൂഹവും, സമുദായവും സ്ത്രീകളെ കരുതുന്നത്.

---

**അക്കാമ്മ പോൾ**

അഖില മലങ്കര മർത്തമറിയം സമാജം

സെക്രട്ടറി

---

### സ്ത്രീയും പുരുഷനും തുല്യർ

യേശുക്രിസ്തു സ്ത്രീകളെ ഉദ്ധരിക്കാൻ ആഗ്രഹിച്ചു പ്രവർത്തിച്ചു. ക്രിസ്തുവിൽ സ്ത്രീയും പുരുഷനും തുല്യർ ആണ്. ക്രിസ്തീയ സഭകളിലോ? സ്ത്രീകളെ ബഹുമാനിക്കാനും രക്ഷിക്കാനും യേശുക്രിസ്തു മാതൃക കാട്ടി. മാർത്തയുടെയും മറിയയുടെയും കാര്യത്തിൽ, 'യേശുവിന്റെ വാക്കുകളെ കേട്ട് പഠിക്കാൻ യേശുവിന്റെ പാദപീഠത്തിൽ ഇരുന്ന മറിയം നല്ലതിനെ തിരഞ്ഞെടുത്തു' മറിച്ച് മറിയാമിനെ അടുക്കളജോലിയ്ക്കു പറഞ്ഞയക്കുന്നില്ല. വേശ്യാവൃത്തിയിൽ കുററക്കാരിയെന്ന് മുദ്രയടിച്ച് കല്ലെറിയാൻ കൊണ്ടുവന്ന സ്ത്രീയെ യേശു രക്ഷിച്ചു ചോദിക്കുന്നു (എവിടെ ഇവളൊപ്പം ഉണ്ടായിരുന്ന പുരുഷൻ?) നിങ്ങളിൽ പാപം ഇല്ലാത്തവൻ ഇവളെ കല്ലെറിയട്ടെ. ആരും കല്ലെറിഞ്ഞില്ല. യേശുവിന്റെ ദൃഷ്ടിയിൽ സ്ത്രീയേക്കാൾ യോഗ്യതയുള്ളവർ ഇല്ലാതെപോയി. യേശു സ്ത്രീകൾക്ക് അന്നുവരെയും ലഭിച്ചിട്ടില്ലാത്ത സ്ഥാനം നൽകി. ഇന്നും ക്രിസ്തുവിന്റെ നാമം വഹിക്കുന്നതും ക്രിസ്തുവിന്റെ പിൻതുടർച്ചാവകാശം വീറോടെ വാദിക്കുന്ന ക്രിസ്ത്യാനി സമൂഹത്തിൽ സ്ത്രീകൾ അവഗണിക്കപ്പെടുന്നു. കാലം മാറുന്നതനുസരിച്ച് നമ്മുടെ മനസും ചിന്താഗതിയും മാറണം. അല്ലെങ്കിൽ സമൂഹത്തിൽ ഒററപ്പെട്ടുപോകും.

# കൗൺസലിംഗ് അനുദിന ജീവിതത്തിൽ

**ഫാ. ഓ. തോമസ്**

**മാ**റ്റമാണ് യാഥാർത്ഥ്യം **(Change is reality)** എന്ന ചൊല്ല് അന്വർത്ഥമാക്കുന്ന ജീവിത സാഹചര്യമാണ് നമുക്കു ചുറ്റുമുള്ളത്. മാറ്റങ്ങൾ ക്രമാനുഗതമായിട്ടുള്ളതാണെങ്കിൽ അതിനോടു പൊരുത്തപ്പെടുവാൻ സാവകാശം ലഭിക്കുന്നതിനാൽ മനസ്സ് അത്രവേഗം കലുഷിതമാകുവാനിടയില്ല. എന്നാൽ മാറ്റങ്ങൾ ത്വരിതഗതിയിലാകയാൽ അതിനോട് വളരെ വേഗം പൊരുത്തപ്പെടുവാൻ മനുഷ്യമനസുകൾക്കാവില്ല. എന്തുകൊണ്ടെന്നാൽ മനസ്സ് എന്ന പ്രതിഭാസം വർത്തമാനകാലത്തിലെ സംഭവങ്ങൾ മാത്രം രേഖപ്പെടുത്തിയിട്ടുള്ള ഒരു യന്ത്രമല്ല. പ്രസിദ്ധ മന:ശാസ്ത്രജ്ഞനായ ഫ്രോയിഡിന്റെ ഭാഷയിൽ, മനുഷ്യന്റെ പെരുമാറ്റങ്ങളുടെ അടിവേരുകൾ, തനിക്കുപോലും തിരിച്ചറിയാനാവാത്ത അബോധ മനസിന്റെ തലങ്ങളിൽ സ്ഥിതിചെയ്യുന്നു. കാൾയുംഗിന്റെ ഭാഷയിൽ പറഞ്ഞാൽ മനുഷ്യവർഗം മുഴുവനും ഒന്നായി കടപ്പെട്ടിരിക്കുന്നു. 'സമൂഹമനസാക്ഷി' **(Collective unconsciousness)** യുമായി വ്യക്തിയുടെ പെരുമാറ്റങ്ങൾ ബന്ധപ്പെട്ടിരിക്കുന്നു. ഏതായാലും പൊരുത്തപ്പെട്ടുപോകുവാനുള്ള വ്യക്തിയുടെ കഴിവിന് എവിടെയോ അപഭ്രംശം നേരിട്ടിരിക്കുന്നു. സമൂഹത്തിന്റെ പൊതുവായ നന്മയേക്കാളുപരി വ്യക്തിയുടെ പരമാവധി വളർച്ചയ്ക്ക് ഊന്നൽകൊടുക്കുന്ന പാശ്ചാത്യജീവിതശൈലിയുടെ അന്ധമായ അനുകരണം നമ്മുടെ സമൂഹത്തിന്റെ മാനസികാരോഗ്യത്തെത്തന്നെ ഗ്രസിച്ചിരിക്കുന്നു. അതുപോലെയാണ് ത്വരിതഗതിയിൽ മാറ്റങ്ങൾക്കു വിധേയമായ സമൂഹത്തിന്റെ മാനസികസംഘർഷങ്ങളെ അപഗ്രഥിച്ചുകൊണ്ട്; അവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങളുമായി ആധുനിക മന:ശാസ്ത്രം രംഗത്തെത്തിയിരിക്കുന്നത്. മന:ശാസ്ത്ര പഠനവും, ഗവേഷണവും, ചികിത്സാസംവിധാനവും വളരെ മെച്ചപ്പെട്ടിരിക്കുന്ന സമൂഹത്തിലാണ് മനോരോഗികളുടെ എണ്ണവും കൂടിയിരി

---

സ്ത്രീകൾ ഒറ്റക്കെട്ടായി നിന്ന് സമൂഹത്തിലെ ഇരട്ടത്താപ്പു നയത്തെ എതിർക്കണം. സഭയിലെ ഭരണതലത്തിൽ, ഭരണസമിതികളിൽ, അംഗങ്ങളായിരുന്ന് സഭയുടെ ഉന്നമനത്തിനായി ചിന്തിക്കയും, അഭിപ്രായം പറയുകയും പ്രവർത്തിക്കുകയും ചെയ്യുവാൻ സ്ത്രീകൾക്കും അവകാശമുണ്ട്. സഭയിലെ എല്ലാ വിശ്വാസികളും (എല്ലാ സ്ത്രീയും പുരുഷനും) സഭയുടെ അംഗങ്ങൾ ആണ് എന്ന് ഭരണഘടന പ്രഖ്യാപനത്തിൽ പറയുന്നു. പിന്നെ എന്തിന് സ്ത്രീകളെ മാറ്റി നിർത്തുന്നു. സ്ത്രീകൾ സഭാംഗങ്ങൾ അല്ല എന്ന് എന്തിന് പ്രഖ്യാപിക്കണം.

ഇതു സംബന്ധമായി അനേകം നിവേദനങ്ങൾ സഭാനേതൃത്വത്തിന് സമർപ്പിച്ചിട്ടുണ്ട്. എന്നാൽ ഒരു പരിഗണനയും ഇന്നേയോളം പ്രദർശിപ്പിച്ചില്ല എന്നത് ദു:ഖത്തോടുകൂടി പ്രസ്താവിക്കുന്നു. എന്നാൽ ദൈവനിയോഗംപോലെ സ്ത്രീകളെ ഇടവകയോഗ അംഗമായി പ്രഖ്യാപിച്ചുള്ള വിധി കാണുന്നതിൽ സ്ത്രീകൾ സന്തുഷ്ടരാണ്.

## സ്ത്രീകൾക്ക് പങ്കാളിത്തം

സഭാഭരണഘടനയുടെ 7–ാം വകുപ്പനുസരിച്ച് 21 വയസിനു മുകളിലുള്ള പുരുഷന്മാർക്ക് മാത്രം വോട്ടവകാശം എന്ന് നിഷ്കർഷിക്കുന്നു. ഭേദഗതി നിർദ്ദേശങ്ങൾ ആവശ്യമായ ഭരണഘടനാ വകുപ്പുകളെപ്പറ്റി സുപ്രീംകോടതി വിധിയിൽ പ്രത്യേകം എടുത്തുപറഞ്ഞിട്ടുണ്ട്. സഭയിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും ഇടവക യോഗത്തിൽ അംഗത്വമുണ്ട് എന്ന് കോടതി വിധിച്ചതോടെ ഇതു സംബന്ധിച്ച ഭരണഘടന വകുപ്പ് ഭേദഗതി ചെയ്യേണ്ടതായി വരും.

തൽസമയം താഴെ പറയുന്ന രീതിയിൽ ഭരണഘടനാ ഭേദഗതികൾ വരുത്തി സ്ത്രീകൾക്കുള്ള ന്യായവും നീതിയും പുന:സ്ഥാപിക്കപ്പെടണം.

### 1) 7–ാം വകുപ്പ്

'21 വയസ് പ്രായം തികഞ്ഞവരും ആണ്ടിൽ ഒരു തവണയെങ്കിലും കുമ്പസാരിച്ച് വിശുദ്ധ കുർബാന കൈക്കൊള്ളുന്നവരും ആയ എല്ലാ സ്ത്രീ പുരുഷന്മാർക്കും ഇടവക യോഗത്തിൽ അംഗങ്ങളായിരിക്കാവുന്നതാകുന്നു'.

### 2) 71–ാം വകുപ്പ്

'ഓരോ ഇടവക യോഗത്തിൽ തിരഞ്ഞെടുക്കപ്പെടുന്ന ഒരു പട്ടക്കാരനും രണ്ട് ദയ്മേനികളും (ഒരു പുരുഷനും, ഒരു സ്ത്രീയും) നിലവിലിരിക്കുന്ന മാനേജിംഗ് കമ്മറ്റി അംഗങ്ങളും അസോസിയേഷനിൽ അംഗങ്ങളായിരിക്കുന്നതാകുന്നു'. ഇപ്രകാരം പുരുഷന്മാർക്കും സ്ത്രീകൾക്കും തുല്യ പ്രാതിനിധ്യം അസോസിയേഷനിൽ സംജാതമാകണം.

3) സഭയുടെ അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, വർക്കിംഗ് കമ്മറ്റി, പ. ബാവാ തിരുമേനിയുടെ ഉപദേശകസമിതി എന്നിവകളിൽ സ്ത്രീകൾക്ക് പുരുഷന്മാരോടൊപ്പം തുല്യ പ്രാതിനിധ്യം ഉറപ്പു വരുത്തി ഭരണഘടന ഭേദഗതി ചെയ്യണം.



ക്കുന്നത് എന്ന വൈരുദ്ധ്യാധിഷ്ഠിത യാഥാർത്ഥ്യം നമുക്ക് തൽക്കാലം മറന്നുകളയാം. മനഃശാസ്ത്രസങ്കേതങ്ങളിലൂന്നി വളർന്നുകൊണ്ടിരിക്കുന്ന 'കൗൺസലിംഗ്' എന്ന സംവിധാനത്തെ നമ്മുടെ സാമൂഹിക സാംസ്കാരിക ചുററുപാടിൽ എങ്ങനെ പ്രയോജനപ്പെടുത്താം എന്ന് ചുരുക്കമായി നമുക്കൊന്നു പരിശോധിക്കാം.

## കൗൺസലിംഗ് എന്നാൽ എന്ത്?

കൗൺസലിംഗിനെപ്പററിയുള്ള ചില നിർവ്വചനങ്ങൾ കാലാകാലങ്ങളിൽ പണ്ഡിതന്മാർ നൽകിയിട്ടുണ്ട്. ദൈവശാസ്ത്രാഭിമുഖ്യമുള്ളവർ അതിൻെറ അടിസ്ഥാനത്തിലും, കൗൺസലിംഗിനെ നിർവചിക്കാറുണ്ട്. ദൈവശാസ്ത്രത്തിൻെറയും മനഃശാസ്ത്രത്തിൻെറയും സങ്കേതങ്ങളെ അടിസ്ഥാനപ്പെടുത്തി കൗൺസലിംഗിനെ താഴെപ്പറയുന്ന രീതിയിൽ നിർവ്വചിക്കാം. ദൈവീകകൃപയിൽ അഭയം പ്രാപിച്ചുകൊണ്ട് രണ്ടു വ്യക്തികൾതമ്മിൽ സംഭാഷണം നടത്തുകയും ആ സംഭാഷണംമൂലം, മാനസികമായി വ്യഥ അനുഭവിക്കുന്ന വ്യക്തി ആശ്വാസത്തിലേക്ക് എത്തിച്ചേരുകയും ചെയ്യുന്നു എങ്കിൽ അത്തരം സംഭാഷണങ്ങളെ കൗൺസലിംഗ് എന്നു നിർവചിക്കാം. ആത്മസുഹൃത്തുക്കൾ തമ്മിൽ ഉള്ളുതുറന്ന് സംഭാഷണം നടത്തിയാലും മാനസിക വ്യഥയ്ക്ക് കുറച്ചൊക്കെ ആശ്വാസം ലഭിച്ചു എന്നിരിക്കാം. എന്നാൽ കൗൺസലിംഗ്കൊണ്ട് ഉദ്ദേശിക്കുന്നത്, മാനസികാപഗ്രഥനത്തിലും, വ്യക്തികളെ അവരുടെ സംഘർഷങ്ങളിൽ സഹായിക്കാനുതകുന്ന തരത്തിലും പരിശീലനം ലഭിച്ചിട്ടുള്ള വ്യക്തികളുമായുള്ള സംഭാഷണത്തിനാണ് കൗൺസലിംഗ് എന്നു പേർ വിളിക്കുന്നത്. കണ്ണാടിയിൽ നോക്കുമ്പോൾ മുഖം പ്രതിബിംബിക്കുന്നതുപോലെ, വ്യക്തിക്കു തനിയെ അപഗ്രഥിക്കാനാവാത്ത ഭാവങ്ങളെ, പരിശീലനം ലഭിച്ച കൗൺസിലർ കൗൺസലിംഗിൽകൂടി ബോദ്ധ്യമാക്കി തരികയും അതിൻെറ അടിസ്ഥാനത്തിൽ വ്യതിയാനങ്ങൾ വരുത്തുവാൻ സഹായിക്കുകയും ചെയ്യുന്നു. എല്ലാററിനുമുപരി, ദൈവാശ്രയബോധമുള്ളവരെ സംബന്ധിച്ചിടത്തോളം, ദൈവകൃപയുടെ അനന്തമായ സാദ്ധ്യതകളിലുള്ള വിശ്വാസം വർദ്ധിപ്പിച്ചുകൊണ്ട് മാനസിക സംഘർഷങ്ങൾക്കു പരിഹാരം കണ്ടെത്താനും സഹായകമാവുന്നു. കൗൺസലിംഗ് പ്രയോജനപ്പെടുത്താവുന്ന അനേകം മേഖലകളുണ്ട്. അവയിൽ പ്രധാനപ്പെട്ടവയെക്കുറിച്ചു മാത്രം താഴെ പ്രതിപാദിക്കുന്നു.

### 1. ശരിയായ ദൈവാന്വേഷണത്തിന് അഥവാ അർത്ഥവത്തായ ആത്മീയാനുഭവത്തിലേക്കു വളരുന്നതിന്:—

സാധാരണ വിശ്വാസികളെ സംബന്ധിച്ചിടത്തോളം തങ്ങളുടെ മതവിശ്വാസവുമായി ബന്ധപ്പെട്ട എല്ലാററിനേയും അന്ധമായി സ്വീകരിക്കുക എന്ന പ്രവണതയാണുള്ളത്. അതിൻെറ പരിണിതഫലമായി മതവിശ്വാസത്തിൻെറ പേരിലുള്ള 'തിന്മകളെപ്പോലും' തിന്മയായി കാണുവാനുള്ള ഉൾക്കാഴ്ച നഷ്ടപ്പെട്ടുപോകാറുണ്ട്. ദൈവത്തിൻെറ പേരിൽ സഹോദരങ്ങളെ വെറുക്കുകയും, പീഢിപ്പിക്കുകയും, കൊല്ലുകയും ഒക്കെ ചെയ്യുന്ന പ്രവണത യഥാർത്ഥ ദൈവം ഇഷ്ടപ്പെടുന്ന ഒന്നാണോ? ഇങ്ങനെ, മതത്തിൻെറ പേരിൽ തിന്മ പ്രവർത്തിക്കുന്നവർ, തങ്ങളുടെ മനസു സൃഷ്ടിച്ചെടുത്തിരിക്കുന്ന കുട്ടിദൈവങ്ങളാലാണ് നയിക്കപ്പെടുന്നത്. അല്ലാത്ത യഥാർത്ഥ ദൈവത്താലല്ല. അങ്ങനെ മനുഷ്യമനസുകൾ സൃഷ്ടിച്ചിട്ടുള്ള ദൈവങ്ങളെയും യഥാർത്ഥ ദൈവത്തെ വേർതിരിച്ചറിയുവാനുള്ള കഴിവ് ഇന്നു മിക്കവരിലും നഷ്ടപ്പെട്ടിരിക്കുകയാണ്. മനുഷ്യമനസിൻെറ സ്വാർത്ഥമായ ആഗ്രഹങ്ങൾ നിറവേററപ്പെടുന്നതിനുവേണ്ടി ആത്മീകസങ്കേതങ്ങളെ ഉപയോഗിച്ചുകൊണ്ടിരിക്കുന്ന കാഴ്ച ഇന്ന് സർവസാധാരണമാണ്. ദൈവവിശ്വാസികളെന്ന് വിശേഷിപ്പിക്കപ്പെടുന്ന അനേകരും മാനസികരോഗികളായി തീരുന്നുവോ എന്ന സംശയം വളർന്നു കൊണ്ടേയിരിക്കുന്നു. ഏതായാലും, ആരോഗ്യകരവും യഥാർത്ഥവുമായ ദൈവവിശ്വാസം എന്താണെന്ന് വിശ്വാസികൾ കൂടുതൽ ഗ്രഹിക്കേണ്ടിയിരിക്കുന്നു. ദൈവാശ്രയബോധമുള്ള ഒരു കൗൺസിലർക്ക്

വിശ്വാസികളെ ഈ കാര്യത്തിൽ സഹായിക്കുവാനാകും.

### 2. നൈസർഗികമായ ആഗ്രഹവും സൃഷ്ടിച്ചെടുക്കുന്ന ആഗ്രഹവും തമ്മിലുള്ള വ്യത്യാസം അറിയാത്തതുമൂലമുള്ള മാനസിക വൈഷമ്യങ്ങൾ!

വിശപ്പിന് ആഹാരവും, ദാഹത്തിന് വെള്ളവും വേണമെന്നുള്ളത് മനുഷ്യന്റെ നൈസർഗികമായ ആഗ്രഹമാണ്. എന്നാൽ വിശപ്പിന് കോഴിക്കറിയും ദാഹത്തിന് കൊക്കോകോളയും തന്നെ വേണമെന്നു ശഠിക്കുന്നത് നൈസർഗികമല്ല. പിന്നെയോ നമ്മിൽ സൃഷ്ടിച്ചെടുത്ത ആഗ്രഹങ്ങളാണ് (Created desires) ലാഭം മാത്രം അന്വേഷിക്കുന്ന ഇന്നത്തെ കച്ചവട സംസ്കാരത്തിന്റെ ഭാഗമായ മാധ്യമങ്ങൾ (media) നമുക്ക് ആവശ്യമില്ലാത്ത വികാരവിചാരങ്ങൾ നമ്മിൽ ഇന്നു സൃഷ്ടിച്ചെടുക്കുന്നുണ്ട്. പലരുടേയും ഇന്നത്തെ മാനസിക സംഘർഷങ്ങൾക്കു, മററാരോ നമ്മിൽ ഉണ്ടാക്കിയെടുത്ത (implemented) ആഗ്രഹങ്ങളാണെന്നു കണ്ടെത്താൻ വിഷമമില്ല. ഈ സംഘർഷങ്ങൾക്ക് പ്രതിവിധി കണ്ടെത്താൻ കൗൺസലിംഗിനു കഴിയുന്നതാണ്.

### 3. കുടുംബബന്ധങ്ങൾ ശക്തിപ്പെടുത്തുന്നതിന്:

പാശ്ചാത്യരെപ്പോലെ വിവാഹമോചനം നമ്മുടെ സമൂഹത്തിൽ നടക്കുന്നില്ലെങ്കിലും നമ്മുടെ ഇടയിലും അത് കൂടിക്കൊണ്ടിരിക്കുകയാണല്ലോ. ഒരുകാലത്തു നാം അഭിമാനിച്ചിരുന്ന കുടുംബബന്ധത്തിന്റെ കെട്ടുറപ്പ് എവിടെയൊക്കെയോ നഷ്ടമായിക്കൊണ്ടിരിക്കുന്നു. ഒരുമിച്ചുകഴിയുന്ന ഭാര്യാഭർത്താക്കന്മാരും മാതാപിതാക്കളും കുഞ്ഞുങ്ങളും മാനസികമായി വളരെ അകന്നു കഴിയുന്നു. കൊട്ടാരസമാനമായ വീടുകൾ (house) പണിയപ്പെട്ടിട്ടുണ്ടെങ്കിലും ഭവനങ്ങൾ (home) പണിയപ്പെടുന്നില്ല. വാർദ്ധക്യത്തിലായവർ അവഗണിക്കപ്പെടുന്നു. സമ്പത്തിന്റെ നെട്ടോട്ടത്തിൽ വാത്സല്യവും സ്നേഹവും നഷ്ടപ്പെടുന്ന യുവതീ–യുവാക്കൾ മദ്യ മയക്കുമരുന്നുകൾക്ക് അടിമപ്പെട്ടുകൊണ്ടിരിക്കുന്നു. ഭാര്യഭർതൃധർമ്മം ഒരു കാലത്ത് നിശ്ചയിക്കപ്പെട്ടിരുന്നു എങ്കിൽ, മാറിവരുന്ന സാമൂഹികാന്തരീക്ഷം ഈ വക ധർമ്മങ്ങളിൽ അനിശ്ചിതത്വം സൃഷ്ടിച്ചിരിക്കുന്നു. ഉദ്യോഗമില്ലാത്ത പഴയ വീട്ടമ്മയ്ക്ക്, വീട്ടിനുള്ളിലെ സകല ചുമതലകളും തന്റേതായികണ്ട് നിർവഹിക്കുവാൻ നിർബന്ധിതയായിരുന്നു എങ്കിൽ, ഭർത്താവിനോടൊപ്പം പുറത്തു ജോലിചെയ്യുന്ന ഇന്നത്തെ ഭാര്യ വീട്ടുജോലികളിൽ ഭർത്താവിന് എന്തുമാത്രം ഭാഗഭാഗിത്വം നൽകണമെന്നതിനെപ്പററി സന്ദേഹിക്കുന്നു. വീട്ടിനുള്ളിലെ ഭരണത്തിൽ തനിക്കു പങ്കില്ല എന്ന പാരമ്പര്യ മനോഭാവത്തോടെ വർത്തിക്കുന്ന ഭർത്താക്കന്മാർ തങ്ങളുടെ ഭാര്യമാരുമായി ഈ വിഷയം ചൊല്ലി കലഹത്തിലേർപ്പെടുന്നു. ചുരുക്കത്തിൽ ത്വരിതഗതിയിലുണ്ടായ വ്യതിയാനത്തിനനുസരിച്ച് വ്യക്തികളുടെ മാനസികഭാവങ്ങൾക്ക് മാററം ഉണ്ടാകാത്തതിനാൽ കുടുംബാന്തരീക്ഷങ്ങളിൽ സംഘർഷം എപ്പോഴും നിലനിൽക്കുന്നു. ഇവയെ കാര്യകാരണസഹിതം വിവേചിക്കുവാനും പരിഹാരം നിർദ്ദേശിക്കുവാനും കൗൺസലിംഗിനു സാധിക്കുന്നുണ്ട്.

### 4. ശാരീരിക മാനസികരോഗത്തിലിരിക്കുന്നവർക്ക്:

ഏതു മനുഷ്യനും ഏററം നിസഹായനാവുന്ന രംഗമാണ് രോഗാവസ്ഥയുടേത്. ദൈനംദിന ജീവിതത്തിലെ ഉത്തരവാദിത്തങ്ങൾ മുടങ്ങുകമാത്രമല്ല, പലവിധമായ ആകുല ചിന്തകളും വ്യാധികളും രോഗാവസ്ഥയിൽ അലട്ടാറുണ്ട്. കഴിഞ്ഞ കാലജീവിതത്തിൽ സംഭവിച്ചുപോയ തെററുകളെ ഓർത്ത് അമിതമായ കുററബോധവും ചിലരെയൊക്കെ അലട്ടാറുണ്ട്. ബലഹീനാവസ്ഥ മനസിലാക്കിയാണല്ലോ സെക്ടേറിയൻ വിഭാഗങ്ങളിലുള്ള ആത്മാക്കളെ ആദായപ്പെടുത്തുവാൻ ശ്രമിക്കാറുള്ളത്. ഒരു വിധത്തിൽ അത് ബലഹീനതയെ ചൂഷണം ചെയ്യുകയാണ് ഈ സന്ദർഭത്തിൽ കൂടുതൽ മാനസികമായ കൈര്യവും ശക്തിയും അവർക്കു പകർന്നു നൽകേണ്ടതായിട്ടുണ്ട്. പ്രാർത്ഥന രോഗികൾക്കുള്ള തൈലാഭിഷേകം തുടങ്ങിയവ അർത്ഥവത്തായി ഈ സന്ദർഭത്തിൽ നടത്തേണ്ടതാണ്. എന്നിരുന്നാലും, ഇവ രോഗിയിൽ ഭയം അസ്വസ്ഥത ഇവയൊന്നും ജനിപ്പിക്കുന്ന രീതിയിലാവരുത് ആഴമേറിയ ദൈവാശ്രയത്തിൽകൂടി ആത്മവിശ്വാസം കൂടുതൽ വർദ്ധിപ്പിക്കുന്ന വിധത്തിൽ രോഗികളോട് ഇടപെടുവാൻ നമുക്ക് സാധിക്കേണ്ടതാണ്. കൗൺസലിംഗിൽകൂടി മനസിനു ലഭിക്കുന്ന ആശ്വാസം ശരീര സൗഖ്യത്തെ ത്വരിതപ്പെടുത്തുന്നതിനു സഹായിക്കും.

### 5. അസ്വസ്ഥമായിക്കൊണ്ടിരിക്കുന്ന യുവലോകം:

വളരെയേറെ ശ്രദ്ധ ആവശ്യമായിരിക്കുന്ന രംഗമാണ് ഇന്നത്തെ യുവലോകം. ഇടവകകളിലും അവരുടെ പ്രവർത്തനം സജീവമാകയാൽ പോലും പല പരാതികളും അവരെപ്പററി ഉണ്ടായി വരുന്നുണ്ട്. മദ്യ–മയക്കുമരുന്നുകളോടുള്ള ആസക്തിയും പാരമ്പര്യ ലൈംഗിക സദാചാര മൂല്യങ്ങളിൽ നിന്നുള്ള വിടചൊല്ലലും യുവലോകത്തിന്റെ പ്രത്യേകതകളായി മാറിയിട്ടുണ്ട് എന്നു പലരും വിലമതിക്കുന്നു. പ്രായമുള്ളവർ യുവലോകത്തെപ്പററി വിലയിരുത്തുന്നതു മുഴുവനും ശരിയല്ല എന്നതാണ് വസ്തുത. മുതിർന്ന തലമുറയ്ക്കില്ലാത്ത പല നല്ല ഗുണങ്ങളും ഇന്നത്തെ യുവതലമുറയ്ക്കുണ്ട്. പലപ്പോഴും അത് അംഗീകരിക്കാതെയുള്ള വിമർശനം അവരെ മുതിർന്നവരിൽനിന്ന് വളരെ അകററുന്നി

മുണ്ട്. മൂല്യച്യുതി വന്നിട്ടുണ്ടെങ്കിൽ അതു ന്റെ പഴി യുവാക്കളുടെ തലയിൽ കെട്ടിവെയ്ക്കാതെ അവരെ സ്വാധീനിച്ചുകൊണ്ടിരിക്കുന്ന സമൂഹത്തിന്റെ വഴിപിഴച്ചപോക്കിനെയാണ് കൂടുതൽ വിമർശനവിധേയമാക്കേണ്ടത്. "Prevention is better than care' എന്ന പ്രമാണം യുവലോകത്തെ രൂപപ്പെടുത്തുന്നതിൽ നാം പ്രയോജനപ്പെടുത്തേണ്ടതാണ്. അവർ അവലംബിക്കുന്നതിൽ നല്ലതും തിന്മയുമായ മൂല്യങ്ങൾ അവർ ഈ സമൂഹത്തിൽനിന്ന് ആർജിച്ചതാണ്. ഒന്നുകൂടി വ്യക്തമായി പറഞ്ഞാൽ, മാതാപിതാക്കൾ, അദ്ധ്യാപകർ, സണ്ടേസ്കൂൾ പട്ടക്കാർ ആത്മീയ—സാമൂഹിക രംഗത്തെ പ്രവർത്തകരും ഒക്കെ ഓരോ വിധത്തിൽ യുവാക്കളെ സ്വാധീനിക്കുന്നുണ്ട്. ഇവിടെ നന്മയായ സ്വാധീനം യുവലോകത്തിനു കൊടുക്കുവാൻ ആകാത്തതിന്റെ കാരണം മുതിർന്ന തലമുറയും സ്വയം വിമർശനത്തോടെ വിലയിരുത്തേണ്ടതുണ്ട്.

യുവാക്കളുടെ പല പ്രശ്നങ്ങൾക്കും കൗൺസലിംഗിൽകൂടി പരിഹാരം കണ്ടെത്തുവാൻ കഴിയും.

ഇവ കൂടാതെ, വ്യക്തികളുടെ അനവധി മാനസിക സംഘർഷങ്ങൾക്കും പരിഹാരം തേടുവാൻ കൗൺസലിംഗിൽകൂടി സാധിക്കും. സ്വയം വിമർശനത്തിനും, മാററത്തിനും വിധേയമാവാനുള്ള സന്മനസുള്ളവർക്കെല്ലാം കൗൺസലിംഗ് പലവിധത്തിൽ പ്രയോജനപ്പെടും. മന:ശാസ്ത്രസങ്കേതങ്ങളോടൊപ്പം ആഴമേറിയ ദൈവാശ്രയബോധവും, പ്രാർത്ഥനാജീവിതവും, അടുക്കും ചിട്ടയുമുള്ള ജീവിതശൈലിയും കൂടുതൽ ആത്മീയ മാനസിക ശാരീരികസൗഖ്യം നേടിത്തരുവാൻ പര്യാപ്തമായിത്തീരും. ഇതുകൂടാതെ, കൗൺസലിംഗിനെ ഏതു പ്രശ്നങ്ങൾക്കുമുള്ള പരിഹാരമാർഗമായ ഒരു കുറുക്കുവഴിയായി സ്വീകരിച്ചാൽ, ആ വഴിക്കുള്ള ഫലപ്രാപ്തി വിരളമാകാനാണ് സാദ്ധ്യത.

—0—

പ്രഭാഷണവേദി:

# ദൈവകരുതൽ

മനുഷ്യബുദ്ധിക്ക് അളക്കുവാൻ അസാദ്ധ്യമായ അഗാധവിചാരങ്ങളാണ് ദൈവത്തിന്റേത്. ദൈവത്തിന്റെ അത്ഭുത വ്യാപാരങ്ങൾക്ക് അധിപതിയായി മനുഷ്യനെ അടക്കിവച്ചുവെങ്കിലും പ്രപഞ്ചത്തിന്റെ പ്രത്യേക സംവിധാനങ്ങളെപ്പററി സാവകാശമായി ചിന്തിച്ചാൽ മനുഷ്യൻ തുലോം നിസാരൻ തന്നെയെന്നു കാണാം. ദൈവത്തിന്റെ മററു കൈവേലകളോടു തുലനം ചെയ്യുമ്പോൾ മനുഷ്യൻ ഏതുമില്ല എന്ന് ദാവീദു രാജാവു പറയുന്നു.

സർവശക്തനായ ദൈവത്തിന്റെ കൈകളുടെ പ്രവൃത്തികൾക്ക് മനുഷ്യനെ അധിപതിയും കാര്യവിചാരകനും ആക്കിയെങ്കിലും സൃഷ്ടികർമ്മങ്ങളിൽ ദൈവത്തിന്റെ വിരലുകൾ വ്യാപരിപ്പിച്ച അത്ഭുതശക്തിയുടെ മുൻപിൽ അവൻ മുട്ടുകുത്തേണ്ടിയിരിക്കുന്നു. ദൈവത്തിന്റെ പ്രാതിനിധ്യത്തിൽ ഈലോകശക്തികളെ മനുഷ്യൻ കീഴ്പ്പെടുത്തുമ്പോൾ, ദൈവത്തിനു മഹത്വം കൊടുക്കുവാൻ മറന്നുപോകുന്നുവെങ്കിൽ അതു മഹാപാപംതന്നെയാണ്. ദൈവത്തിനു മഹത്വം കൊടുക്കുവാൻ മനുഷ്യൻ മറക്കുമ്പോൾ അവൻ മൃഗപ്രായനായിത്തീരുന്നു. ഇതേ സംബന്ധിച്ചുള്ള ദാവീദിന്റെ ഹൃദയഗാനം അത്യന്തം ഹൃദ്യമാണ്. 'യഹോവേ! നിന്റെ പ്രവൃത്തികൊണ്ട് നീ എന്നെ സന്തോഷിപ്പിക്കുന്നു; ഞാൻ നിന്റെ കൈകളുടെ പ്രവൃത്തിയെക്കുറിച്ച് ഘോഷിച്ചുല്ലസിക്കുന്നു; യഹോവേ! നിന്റെ പ്രവൃത്തികൾ എത്ര വലിയവയാകുന്നു; നിന്റെ വിചാരങ്ങൾ അത്യന്തം അഗാധമായവതന്നെ; മൃഗപ്രായനായ മനുഷ്യൻ അത് അറിയുന്നില്ല; മൂഢൻ അത് ഗ്രഹിക്കുന്നതുമില്ല' (സങ്കീ. 92: 4–6).

ദൈവപരിപാലനം പരിജ്ഞാനപരമായ ഒരു വിഷയമാണ്. ഈ വിഷയത്തിലുള്ള ദർശനക്കുറവാണ് മനുഷ്യനെ ദൈവത്തിൽനിന്നും അകററിക്കൊണ്ടിരിക്കുന്നത്. ആധുനിക മനുഷ്യനെ അടിമയാക്കിയിരിക്കുന്ന അത്യാപൽക്കരമായ അന്തരംഗമലിനീകരണത്തിന് അത്യന്തം ഫലപ്രദമായ ഒററമൂലി, ദൈവപരിപാലനത്തെപ്പററി പഠിക്കുകയും ധ്യാനിക്കുകയും ചെയ്യുക മാത്രമാണ്. അതിനുതകുന്ന കാര്യങ്ങളുടെയും കഥകളുടെയും കലവറയാണ് വിശുദ്ധ വേദപുസ്തകം. പഴയനിയമവും പുതിയ നിയമവും വെളിപ്പെടുത്തുന്ന സത്യങ്ങളും സന്ദേശങ്ങളും ദൈവത്തിന്റെ അൽഭുതകരങ്ങളുടെ വ്യാപാരങ്ങളെയും പരിപാലനങ്ങളെയും പററിയാണ്. ദൈവം കരുതുന്നുവെന്നുള്ള വിചാരത്തിന്റെയും വിശ്വാസത്തിന്റെയും വിവിധ രൂപഭാവങ്ങളും ഭാവനകളും മനുഷ്യമനസിൽ പതിഞ്ഞുകഴിഞ്ഞാൽ ദൈവരാജ്യം ഇവിടെ സംസ്ഥാപിതമാകും.

സൃഷ്ടി സംബന്ധിച്ചുള്ള വിവരങ്ങളും ദൈവകരുതലിന്റെ മകുടോദാഹരണങ്ങളാണ്. ചരങ്ങൾക്കുവേണ്ടി ആചാരങ്ങളെയും ആചാരങ്ങൾക്കുവേണ്ടി ചരങ്ങളെയും സൃഷ്ടിച്ച സർവശക്തന്റെ സകലകലാ വൈഭവത്തെപ്പററി ചിന്തിക്കുന്തോറും അത്ഭുതങ്ങൾ അവശേഷിക്കുന്നു. തന്റെ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന് ഈ ലോകത്തിൻമേൽ ആധിപത്യം അവകാശപ്പെടുവാനും ആനന്ദദായകമായ അധിവാസം ഒരുക്കുന്നതിനുംവേണ്ടിയുള്ള ദിവ്യക്രമീകരണങ്ങൾ ആശ്ചര്യജനകമാണ്. ഇരുളായും പാഴായും ശൂന്യമായും ഇരുന്ന ഒരു പ്രതലത്തിൽ വെളിച്ചവും വെള്ളവും വായുവും തുടർന്ന് എല്ലാ ജീവികൾക്കും ജീവസന്ധാരണത്തിനാവശ്യമായ സകലതും സജ്ജമാക്കിയശേഷം മനുഷ്യനെ മണ്ണിൽനിന്നും മനഞ്ഞ് മൂക്കിൽ ജീവശ്വാസം ഊതി തേജസും ബഹുമാനവും അണിയിച്ചൊരുക്കി ആസൂത്രണം ചെയ്ത സൃഷ്ടിസംവിധാനങ്ങൾ എത്രയോ അത്ഭുതജന്യമാണ്? മനുഷ്യനുൾപ്പെടെയുള്ള സകല ചരാചരങ്ങൾക്കുമായി ഈ ഭൂമിയെ ഒരു സുരക്ഷിത സങ്കേതമാക്കിത്തീർത്ത ഭാവനയുടെ പിൻപിലെ കരുതലും പരിപാലനവും വിലയിരുത്തുവാൻ ആരേകൊണ്ട് സാധിക്കും?സസ്യലോകവും ജന്തുലോകവും അതാതിന്റെ തരത്തിലും തലത്തിലും പെരുകുവാനുള്ള ശക്തിവിശേഷങ്ങൾ ദൈവം നൽകി. അതിൽത്തന്നെ മനുഷ്യകുടുംബവികസനപദ്ധതി ഒരു പ്രത്യേക തരത്തിൽ തയ്യാറാക്കുന്നത് ആശ്ചര്യജനകമല്ലേ?

ഫാ. എ. എം. വർഗീസ്, പന്തളം

'മനുഷ്യൻ ഏകനായിരിക്കുന്നത് നല്ലതല്ല: ഒരു തുണയും ഇണയും വേണമെന്ന് ദൈവം നിശ്ചയിക്കുന്നു'. ഇതിൻപ്രകാരം തുണയ്ക്കായിട്ട് ആരെയെങ്കിലും എന്തിനെയെങ്കിലുമല്ല കൊടു

ത്തത്. ഒരു പെണ്ണിനെത്തന്നെ ഉണ്ടാക്കിക്കൊടുത്തു. വെറും തുണക്കായിരുന്നെങ്കിൽ ആണിന് ആണിനെ കൊടുത്താലും മതിയായിരുന്നു. പക്ഷെ അത്യുന്നതനായ ദൈവത്തിന്റെ അത്ഭുതവിചാരത്തിൽ ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചുവെന്നു കാണുന്നു (ഉല്പ. 1: 27–28). ആണും പെണ്ണുമെന്നുള്ള തരംതിരിവ് സകല ജീവികളിലും ഉളവാക്കിക്കൊണ്ടുള്ള പരമോന്നത പദ്ധതിയുടെ ആഴവും പരപ്പും അവർണ്ണനീയമത്രേ. നന്മതിന്മകൾ തെരഞ്ഞെടുത്ത് നിത്യജീവനിലേക്കോ നാശത്തിലേക്കോ കടക്കുവാനുള്ള സ്വാതന്ത്ര്യത്തോടെ മനുഷ്യനെ ഇമ്പങ്ങളുടെ സ്ഥാനത്ത് നിയമിച്ചു.

നമുക്കുവേണ്ടി ദൈവം ഉണ്ടാക്കിതന്നിട്ടുള്ളതും വിലകൊടുക്കാതെ ലഭിക്കുന്നതുമായ ഓരോന്നിനെപ്പററിയും അൽപ്പമായി ആലോചിച്ചാൽ ദൈവത്തിന്റെ കരുതലിന്റെയും പരിപാലനത്തിന്റെയും മാഹാത്മ്യവും മാധുര്യവും ആസ്വദിക്കുവാൻ സാധിക്കും. പണവും പണ്ടവും സ്വരൂപിച്ച് ജീവിത സുഖസൗകര്യങ്ങൾ പടുത്തുയർത്തുവാൻ പണിപ്പെടുന്നവൻ ദൈവം വിരിച്ചൊരുക്കിയ വിശാലമായ വായുമണ്ഡലത്തെപ്പററി ചിന്തിക്കാറുണ്ടോ? വിലകൊടുക്കാതെ കിട്ടുന്ന അതിന്റെ വിലയറിയാൻ മൂക്കുംവായും പൊത്തിപ്പിടിച്ച് മൂന്നുനാലു നിമിഷങ്ങൾ ഇരുന്നാൽ മതിയല്ലോ? ഇതോടൊപ്പംതന്നെ ദൈനംദിനാവശ്യങ്ങൾക്ക് ഒഴിച്ചുകൂടുവാൻ കഴിയാത്ത വെള്ളത്തെപ്പററിയും മററ് ദൈവീകക്രമീകരണങ്ങളെപ്പററിയും ചിന്തിച്ച് ദൈവത്തെ മഹത്വപ്പെടുത്തുവാൻ നമുക്കു സാധിക്കുന്നുണ്ടോ? കാരുണ്യവാനായ ദൈവത്തിന്റെ കരുതൽ ധനങ്ങളിൽനിന്നും നാം കൈകാര്യം മാത്രമല്ലേ ചെയ്യുന്നുള്ളു. വിലമതിക്കുവാൻ വിഷമമുള്ള ദൈവീക സമ്പത്തുകളുടെ ദുരുപയോഗത്തെപ്പററി ബോധവാന്മാരായിട്ടുള്ളവർ എത്രപേരുണ്ട്.

മനുഷ്യന്റെ സകല പ്രവർത്തികളും ശക്തികളും വാരിവിതറിയാൽപ്പോലും കിട്ടാത്തതൊക്കെ ദൈവത്തിൽനിന്നും നമുക്കു കിട്ടുന്നു. തക്ക കാലങ്ങളിൽ ഫലം തരുമാറ് ദൈവം ആകാശത്തെയും ഭൂമിയേയും പ്രകൃതിയേയും നമുക്കുവേണ്ടി മുന്നൊരുക്കുന്നില്ലെങ്കിൽ എന്തായിരിക്കുഫലം? ദൈവം കനിഞ്ഞുനൽകുന്ന കനികളും കായ്കളും തന്റെ കരുണയ്ക്കും കരുതലിനും പററിയ കമനീയമായ കവിതാവിഷയങ്ങളല്ലേ? വൃക്ഷലതാദികളിൽകൂടി കായ്കനികൾക്കപ്പുറം ദൈവം ഒരുക്കിത്തരുന്ന അത്ഭുതകരമായ വേറൊരു വിശിഷ്ട വിഭവത്തെപ്പററി ചിന്തിക്കാം. നാം ഉച്ഛ്വസിക്കുന്ന അശുദ്ധവായുവിനെ അതൃപ്തികൂടാതെ കൈപ്പററി വീണ്ടും അതിനെ ശുദ്ധീകരിച്ചു ശ്വസിക്കുവാനായി നമുക്കു തിരിച്ചുതരുന്ന സ്നേഹോഷ്മളമായ സേവനം വൃക്ഷലതാദികൾ നിർവഹിക്കുന്നു. (OXYGENATION). സൂര്യതാപത്തിൽനിന്നും നമുക്ക് എൽക്കേണ്ടിവരുന്ന അൾട്രാവയലററ് രശ്മികളിൽനിന്നും നമ്മെ രക്ഷിക്കുവാൻ സർവ്വശക്തൻ സന്നദ്ധമാക്കിയ ശീലക്കുടയെപ്പററി ചീന്തിക്കാറുണ്ടോ?(ഓസോൺപാളികൾ) ആ കാരുണ്യക്കുട നമുക്കുവേണ്ടി കരുതി നിത്യനായ ദൈവം നിവർത്തിപ്പിടിക്കാതെയിരുന്നാൽ, അൾട്രാവയലററ് രശ്മികൾ പതിച്ച് മനുഷ്യനും മററു ജീവജാലങ്ങളും എറുമ്പുകളെപ്പോലെ ചത്തുവീഴും എന്തൊരു കരുതലും പരിപാലനവും.

---

നമ്മുടെ ശരീരമനസുകളുടെ പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്ന ഇലക്ട്രോണിക് സംവിധാനങ്ങൾ ആശ്ചര്യജനകമല്ലേ? തലച്ചോറ്, ശ്വാസകോശം, ഹൃദയം തുടങ്ങിയ ശരീരത്തിലെ കംപ്യൂട്ടർ പ്രവർത്തനങ്ങൾ പ്രഖ്യാപിക്കുന്നത് സൃഷ്ടികർത്താവിന്റെ കരുതലിനെപ്പററിയാണ്. സാധാരണഗതിയിൽ ഒരുദിവസം ഒരുലക്ഷത്തിൽപ്പരം പ്രാവശ്യം വികസിക്കുകയും ചുരുങ്ങുകയും ചെയ്യുന്ന ഹൃദയമെന്ന യന്ത്രം നിർമ്മിച്ചവന്റെ പരിപാലനം എത്രമഹത്തരം? ഇത്തരം അത്ഭുതങ്ങൾ അനവധിയുള്ളതിൽ ഒരെണ്ണംകൂടി ഇവിടെ രേഖപ്പെടുത്തട്ടെ. മുലപ്പാൽ ഊറിവരുന്ന ഉറവയുടെ കാര്യം. ചോര ഇടതടവില്ലാതെ ഓടുന്ന മാംസഞരമ്പുകൾ ഇടതൂർന്ന ഭാഗമാണ് മാതാവിന്റെ മാർവിടവും. ആ മാർവിടത്തിലെ സ്ത

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



St. George School, Chetpet.



St. Mar's School, Chetpet.



പി. എ. മത്തായി, ചെറുവക്കൽ.



ഒരു വൈദികൻ.

ന്നങ്ങളിൽനിന്നും പാൽ നുകരുവാനായി ശിശുക്കൾ തപ്പുകയും മുത്തുകയും ചെയ്യുമ്പോൾ ആ ഭാഗങ്ങളിലെ ചെഞ്ചോരയെ പാലമൃതാക്കി പരിണമിപ്പിക്കുന്ന പരിപാലയത്തിന്റെ രഹസ്യം എത്രയോ അത്ഭുതമാകുന്നു.

'അമ്മതൻ നെഞ്ചുഞരമ്പിൽ—തങ്ങി –
ച്ചെമ്മേ ചെഞ്ചോരയെത്തന്നെ
അമ്മിഞ്ഞത്തൂവമൃതാക്കു; മൈത്രി—
നമ്മോടതോതുന്നു നൂധം'....

എന്നിത്യാദി കുമാരനാശാന്റെ കവിത ഇവിടെ ഓർത്തുപോകുന്നു.

രാത്രിയുടേയും പകലിന്റെയും കാലഭേദങ്ങളുടേയും പിൻപിലുള്ള ദ്രവ്യപരിപാലനത്തെപ്പററി ചിന്തിപ്പാൻ ആരുമിനക്കെടുന്നു. നമുക്ക് ഉറക്കത്തിന്റെ ഉറപ്പുതന്ന ഉന്നതന്റെ ഉദ്ദേശങ്ങൾ എത്ര മഹത്തായത്. ദിവ്യമായ ഒരു ദാനമല്ലേ ജീവജാലങ്ങളുടെ ഉറക്കം. ശരിയായി ഒന്നുറങ്ങിക്കിട്ടുവാൻ എത്രയോ പേർ കൊതിക്കുന്നു. ഉറക്കം വരാതവണ്ണവും ഉറക്കത്തെ വരുത്താതെയും വിഷമിക്കുന്ന എത്രയോ പേരുണ്ട്? ഉറക്കം ഉറപ്പുവരുത്തുന്ന ആശ്വാസവും സുഖവും പറഞ്ഞറിയിക്കുവാൻ പ്രയാസം. പാപം ഏൽപ്പിക്കുന്ന പരുക്കുകൾ മൂലവും മററ് മാനസിക സംഘർഷങ്ങൾ മൂലവും ഉറങ്ങാത്തവരും, സമാധാനത്തോടെ ഉറങ്ങുന്നവരുമായ ഏവരും ഉറക്കം എന്നു പായുന്ന ദൈവപരിപാലനത്തിന്റെ ധന്യതയെ ധ്യാനിക്കുന്നത് ഉത്തമം.

സമാധാനപരമായ ഉറക്കത്തിൽനിന്നും തക്കസമയത്ത് ഉണർത്തുന്ന ദൈവപരിപാലനത്തെപ്പററി ചിന്തിക്കാം. ഉറക്കമില്ലാത്ത ഉണർവുള്ളവന്റെ ഉള്ളം കയ്യിൽ ഉറങ്ങുന്ന മനുഷ്യൻ, പ്രകാശത്തിന്റെ സൃഷ്ടാവിനു സ്തുതിയെന്നു പറഞ്ഞുകൊണ്ട് വീണ്ടും ഉണരുകയും ദൈവതിരുമുഖം ദർശിച്ചുകൊണ്ട് ദിനചര്യകളിലേക്കു കടക്കുകയും ചെയ്യുമ്പോൾ ദൈവമഹത്വം വെളിപ്പെടുന്നു (സങ്കീ. 17:15).

ദൈവപരിപാലനത്തിന്റെ മധുരം നുകർന്നുകൊണ്ട് ദാവീദു രാജാവ് ആലപിക്കുന്ന ആത്മീയ കീർത്തനം നമ്മുടെ ചിന്തയുടെ ചാലുകളെ ആഴമുള്ളതാക്കിത്തീർക്കട്ടെ. സർവ്വശക്തന്റെ കരുണയും കരുതലും പരിപാലനവും അതിന് ആധാരശിലയായ ദൈവത്തെപ്പററി ദാവീദു വർണ്ണിച്ചു പാടുന്നതിൽനിന്നും കൂടുതൽ വെളിപ്പെടുന്നു. 'മഹത്വവും തേജസും ധരിച്ചിരിക്കുന്ന ദൈവം; പ്രകാശത്തെ ധരിച്ചിരിക്കുന്ന ദൈവം: തിരശീല പോലെ ആകാശത്തെ വിരിച്ചിരിക്കുന്ന ദൈവം: മേഘങ്ങളെ തന്റെ തേരാക്കി കാററിൻ ചിറകിന് മേൽ സഞ്ചരിക്കുന്ന ദൈവം; കാററുകളെ തന്റെ ദൂതന്മാരും അഗ്നിജ്വാലയെ തന്റെ ശുശ്രൂഷകന്മാരുമാക്കുന്ന ദൈവം: ഭൂമിയെ അതൊരിക്കലും ഇളകിപ്പോകാത്തവണ്ണം അതിന്റെ അടിസ്ഥാനത്തിന്മേൽ സ്ഥാപിച്ചിരിക്കുന്ന ദൈവം; ഭൂമിയെ വസ്ത്രം കൊണ്ടെന്നപോലെ ആഴികൊണ്ടു മൂടിയ ദൈവം;' എന്നിത്യാദി സത്യവും സനാതനവുമായ സവിശേഷ ഭാവനകളുടെ മണ്ഡലങ്ങളിലാണ് ദൈവത്തെ ദാവീദു കാണുന്നത്. രാത്രി സഞ്ചാരികൾക്ക് പ്രത്യേക കരുതലും പരിപാലനവും. പകൽ സഞ്ചാരികൾക്ക് അതിനുതക്ക കരുതൽ. ഉയർന്ന മലമുകളിലും പാറയുടെ വിള്ളലുകളിലുമുള്ളവർക്ക് അതിനുതക്ക സംരക്ഷണ സംവിധാനങ്ങൾ. കാട്ടാടുകൾക്കും കാട്ടുകഴുതകൾക്കും കുടിപ്പാനായി ഉറവകളെ ഒരുക്കുന്നതായും വർണ്ണിക്കുന്നു. എന്നുവേണ്ട ആരുടെയും വർണ്ണനകളിലോ വാക്കുകളിലോ ഒതുങ്ങാത്ത പരിപാലനപരിപാടികൾ (സങ്കീ. 104: 1—83).

നമ്മുടെയും ഭക്തിഭാവനകൾ വിരിയട്ടെ. ഉറക്കത്തിലും ഉണർവിലും വിശപ്പിലും നിറവിലും ജീവനിലും മരണത്തിലും മാനത്തിലും ലാഭത്തിലും നഷ്ടത്തിലും എല്ലാററിലും എപ്പോഴും ദൈവപരിപാലനത്തിന്റെ അശരീരികൾ കേൾക്കുവാനും അദൃശ്യകരങ്ങൾ കാണുവാനും ഇടയാകത്തക്കവണ്ണം ദൈവമഹത്വം നമ്മുടെ ചിന്താവിഷയമാകാം. ദൈവമഹത്വവും പരിപാലനവും മനസിലാക്കുവാൻ ബാല്യംമുതലെ നമ്മുടെ കുഞ്ഞുങ്ങൾക്ക് പാഠങ്ങൾ നൽകുവാൻ ശ്രദ്ധിക്കേണ്ടതാണ്. ആകാശം, സൂര്യചന്ദ്രാദികൾ, നക്ഷത്രങ്ങൾ, ഭൂമി, സമുദ്രം, വായു, അന്തരീക്ഷം, കാലഭേദങ്ങൾ, കായൽപ്പുരകൾ, കേദാരങ്ങൾ, മഴ, പർവതങ്ങൾ, ഉല്പന്നങ്ങൾ ആദിയായവയിൽകൂടി ദൈവത്തിന്റെ കരുതൽ കണ്ട് ദാവിദിനെപ്പോലെ സ്തുതിഗാനങ്ങളാലപിക്കുവാൻ സാധിക്കുന്ന സന്തോഷം അപാരമാണ് (സങ്കീ. 148: 1—13).

നിസാര രോഗങ്ങൾക്കുപോലും ആശുപത്രിയേയും മരുന്നുകളേയും ആശ്രയിക്കാറുള്ള നമ്മൾ ദൈവം നമ്മുടെ ശരീരത്തിൽ ശരിപ്പെടുത്തിയിട്ടുള്ള രോഗനിവാരണ കരുതൽ ക്രമീകരണങ്ങളെപ്പററി അറിഞ്ഞാൽ അത്ഭുതപ്പെടും. രോഗാണുക്കളെ ചെറുത്തു തോല്പിക്കുവാനുള്ള പ്രതിരോധശക്തിയാണത്. കുത്തഴിഞ്ഞതും അശ്രദ്ധവുമായ ജീവിതംമൂലം ദൈവദത്തമായ പ്രതിരോധശക്തി ഇല്ലാതെയാകുന്ന അവസ്ഥയിൽ ഉളവാകുന്ന മാരകരോഗമാണ് എയിഡ്സ്. (Accquirep immune defficiency Syndrum) ദൈവത്തിന്റെ കരുതലും കരുണയും എത്രയോ വലിയത്.

മനുഷ്യന്റെ കുഞ്ഞായാലും ജന്തുവിന്റെ കുഞ്ഞായാലും ഒരു ജനനം എന്നു പറയുമ്പോൾ എന്തെല്ലാം അത്യൽഭുത ഘടകങ്ങളുടെ സംയോഗമാണ് അവിടെ കാണുന്നത്. ഗർഭപാത്രം എന്നു പറയുന്ന ഇൻക്യുബേറററിൽ ജീവന്റെ പ്രാരംഭവികസനത്തിനാവശ്യമായ സുരക്ഷിതത്വത്തിന്റെ സൂക്ഷ്മസൂചികളും യന്ത്രങ്ങളും ദൈവം ക്രമീകരിച്ചിരിക്കുന്നു. ആധുനികശാസ്ത്രം ടെസ്ററ് ട്യൂബിൽ കുറച്ചുനാളത്തേക്ക് ശിശുവിനെ സംരക്ഷിക്കുവാനുള്ള സംവിധാനത്തിൽ വിജയിച്ചെങ്കിലും ഒടുവിൽ ദൈവനിർമ്മിതമായ ഗർഭപാത്രമെന്ന ഇൻക്യുബേറററിൽത്തന്നെ ശരണം കണ്ടെത്തുന്നു.

## പ്രതികരണങ്ങൾ പ്രതീക്ഷിക്കുന്നു:—പ.

# അനുരഞ്ജനം – ഭരണഘടനാടിസ്ഥാനത്തിൽ

### ഫാ. സി. സി. ചെറിയാൻ

ഭരണഘടനയിലെ വകുപ്പുകൾ പരിശോധിച്ചാൽ ഇപ്പോഴത്തെ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് അനുരഞ്ജനപ്പെടാൻ വ്യവസ്ഥ കാണുന്നില്ല. ഭരണഘടനയുടെ ഒന്നാം വകുപ്പിൽ 'ഓർത്തഡോക്സ് സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ' പാത്രിയർക്കീസ് എന്ന് വ്യവസ്ഥയുണ്ടെങ്കിലും, 101-ാം വകുപ്പനുസരിച്ച് "കാതോലിക്കായുടെ സഹകരണത്തോടുകൂടി കാനോനികമായി വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മലങ്കരസഭ അംഗീകരിക്കുന്നതാകുന്നു" എന്നു പറയുന്നതിൽ ഇപ്പോഴത്തെ പാത്രിയർക്കീസ് ഇപ്പോഴത്തെ കാതോലിക്കായുടെ സഹകരണത്തോടെ വാഴിക്കപ്പെട്ടതല്ലാത്തതിനാൽ അദ്ദേഹത്തെ മലങ്കരസഭ സ്വീകരിക്കുന്നത് "ഭരണഘടനയുടെ ലംഘനമാകാനിടയുണ്ട്. ഒരുപക്ഷെ, ഈ ലംഘനത്തിനെതിരെ ഒരു സഭാംഗത്തിന് കോടതിയിൽ കേസ് കൊടുക്കാനും കഴിഞ്ഞെന്നുവരും."

പാത്രിയർക്കീസുമായുള്ള ബന്ധത്തെപ്പററി ഭരണഘടനിൽ പറയുന്ന മററു വ്യവസ്ഥകൾകൂടി പരിശോധിക്കാം. 114—ാം വകുപ്പിൽ പറയുന്നു: "മലങ്കര സഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസ് ഉണ്ടെങ്കിൽ, കാതോലിക്കായെ വാഴിക്കുന്ന അവസരത്തിൽ പാത്രിയർക്കീസിനെ ക്ഷണിക്കേണ്ടതും പാത്രിയർക്കീസ് വരുന്നപക്ഷം സിന്നഡിന്റെ പ്രസിഡണ്ട് എന്ന നിലയിൽ സിന്നഡിന്റെ സഹകരണത്തോടുകൂടി കാതോലിക്കായെ വാഴിക്കേണ്ടതുമാകുന്നു."

118—ാം വകുപ്പിൽ കാതോലിക്കായുടെ പേരിലുള്ള പരാതി സിനഡ് കേൾക്കുന്ന സാഹചര്യത്തിൽ ഇപ്രകാരം പറയുന്നുണ്ട്: "പരാതി കാതോലിക്കായെപ്പററിയാണെങ്കിൽ, മലങ്കര സഭയാൽ സ്വീകരിക്കപ്പെട്ട പാത്രിയർക്കീസുണ്ടെങ്കിൽ, പാത്രിയർക്കീസിനെക്കൂടി ക്ഷണിക്കേണ്ടതും അദ്ദേഹം വരുന്നപക്ഷം സിന്നഡിന്റെ പ്രസിഡണ്ട് ആയിരിക്കുന്നതും, വരാത്തപക്ഷം സിന്നഡ് വിധികൽപ്പിക്കുന്നതുമാകുന്നു."

മേൽപ്പറഞ്ഞ വകുപ്പുകളനുസരിച്ച് ഇപ്പോഴത്തെ അന്ത്യോഖ്യാ പാത്രിയർക്കീസുമായി യാതൊരു ആലോചനയ്ക്കും മലങ്കരസഭ പോകേണ്ടതില്ല. അതേസമയം, മലങ്കരസഭയുടെ ആഭ്യന്തരകാര്യത്തിലുണ്ടായിരിക്കുന്ന പ്രശ്നങ്ങൾ രമ്യമായി പരിഹരിക്കേണ്ടതിന് ഇപ്പോഴത്തെ അന്ത്യോഖ്യാ പാത്രിയർക്കീസ് മാന്യമായി സഹകരിക്കുവാൻ തയ്യാറാകണമെന്ന് അനുരഞ്ജന സമിതിക്കാർ പാത്രിയർക്കീസിനോട് ആവശ്യപ്പെടണം. അങ്ങനെ പാത്രിയർക്കീസ് മാന്യമായി സഹകരിക്കുവാൻ തയ്യാറായി വരുന്നെങ്കിൽ താഴെപ്പറയുന്ന കാര്യങ്ങളാണ് അദ്ദേഹം മലങ്കര സഭയുടെ നൻമയ്ക്കും വളർച്ചയ്ക്കുംവേണ്ടി ചെയ്യേണ്ടത്.

1) സുപ്രിംകോടതി വിധിയിലൂടെ മലങ്കര സഭയുടെ ഭരണഘടനയനുസരിച്ച് ഉണ്ടാക്കുന്ന എല്ലാ അനുരഞ്ജനത്തിനും സഭാ ഐക്യത്തിനും അന്ത്യോഖ്യാ പാത്രിയർക്കീസ് എന്ന നിലയിൽ പൂർണ്ണ പിന്തുണ നൽകുക.

2) ഭരണഘടനയിലെ 101, 114, 118 വകുപ്പുകളനുസരിച്ച് മലങ്കരസഭമേൽ തനിക്ക് യാതൊരു ബന്ധവും ഇല്ലാത്തതിനാൽ അതിനെ മാനിച്ചുകൊണ്ട് മലങ്കരസഭയുടെ ഇപ്പോഴത്തെ സാഹചര്യത്തിൽ താൻ യാതൊരു നിലയിലും ഇടപെടുന്നതല്ല എന്ന് പ. പാത്രിയർക്കീസ് പൊതു പ്രഖ്യാപനം നടത്തുക.

3) നേരിട്ട് മലങ്കരയിൽ ഭരിക്കുവാൻ സിംഹാസന പള്ളികളും മററും അവസരം നൽകുന്നുണ്ടെങ്കിലും, മലങ്കര സഭയുടെ ഐക്യത്തേയും ശ്രേയസിനേയും ലക്ഷ്യമാക്കി മലങ്കരയിലെ ഓർത്തഡോക്സ് സുറിയാനി ക്രിസ്ത്യാനികളെല്ലാവരും ഒററ സഭയായി എല്ലാവിധ പൂർണ്ണതയുമുള്ള മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പരി. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവായുടെ കീഴിൽ ഒന്നിച്ച് വളരുവാൻ മലങ്കര സഭയുടെ എല്ലാസഭാംഗങ്ങളോടും പ. പാത്രിയർക്കീസ് ഒരു പൊതുകൽപ്പനയിലൂടെ ആഹ്വാനം ചെയ്യുക.

4) ഭരണഘടനയിലെ ഒന്നാം വകുപ്പനുസരിച്ച്, അന്ത്യോഖ്യാ പാത്രിയർക്കീസായി ഇപ്പോഴത്തെ പാത്രിയർക്കീസിനെ സ്വീകരിക്കണമെന്ന് യോജിച്ച മലങ്കരസഭയുടെ അസോസ്യേഷൻ ആവശ്യപ്പെടുന്നതുവരെയോ, അന്ത്യോഖ്യായിൽ അടുത്ത പാത്രിയർക്കീസിനെ മലങ്കരയുള്ള പ. കാതോലിക്കായുടെസഹകരണത്തോടെ വാഴിക്കപ്പെടുന്നതുവ

---

സൃഷ്ടികർത്താവ് നമ്മിലും നമുക്കു ചുററും സുസജ്ജമാക്കിയിട്ടുള്ള അത്യന്തം അത്മുതകരമായ പരിപാലനങ്ങളെപ്പററി ഏറെക്കുറെ അറിവുള്ളവർ പോലും ആഴമായി ചിന്തിക്കാറില്ല.

—0—

രെയോ മലങ്കരയുടെ ''ഭരണഘടനയേയും'' ഇന്ത്യയിലെ സുപ്രീംകോടതി വിധിയേയും ആദരിച്ചുകൊണ്ട് അന്ത്യോഖ്യാ പാത്രിയർക്കീസ് എന്ന നിലയിൽ 'യാതൊരു അധികാരവും' താൻ ആഗ്രഹിക്കുന്നില്ല എന്നും, തന്റെ നിയന്ത്രണത്തിൽ ഉള്ള മെത്രാപ്പോലീത്തന്മാരേയും ജനങ്ങളേയും കാതോലിക്കായെ പൂർണ്ണമായി നിരുപാധികം ഭരമേൽപ്പിക്കുന്നു എന്നും ഏതെങ്കിലും നിലയിൽ അവരുമായി ബന്ധപ്പെടണമെങ്കിൽ, കാതോലിക്കായിൽകൂടി മാത്രം ആകുമെന്നും വ്യവസ്ഥചെയ്യുന്ന ഒരു 'സത്യവാങ്മൂലം' പാത്രിയർക്കീസ് തയ്യാറാക്കി സുപ്രീംകോടതിയിൽ സമർപ്പിക്കുകയും, അതിൻപ്രകാരം ഈ കേസ് പൂർണ്ണമായി അവസാനിച്ചതായി പ്രഖ്യാപിക്കണമെന്ന് സുപ്രീംകോടതിയോട് പാത്രിയർക്കീസ് ആവശ്യപ്പെടുകയും ചെയ്താൽ, സഭയിൽ സമാധാനം ഉണ്ടാക്കുവാനുള്ള ഒന്നാമത്തെ ഘട്ടം തയ്യാറാകും.

* * * * *

ഇക്കാര്യത്തിൽ കാതോലിക്കാഭാഗം പൂർണ്ണമായി സഹകരിക്കുവാൻ തയ്യാറാകുന്നപക്ഷം താഴെ പറയുന്ന കാര്യങ്ങൾ പരിഗണിക്കേണ്ടതായിവരും.

1) പാത്രിയർക്കീസ് പക്ഷത്തുനിൽക്കുന്ന ശ്രേഷ്ഠ കാതോലിക്കായെ മുടക്കുതീർത്ത് സ്വീകരിക്കണം.

2) പുതുതായി വാഴിക്കപ്പെട്ട എപ്പിസ്കോപ്പന്മാരെ ഭരണഘടനയുടെ 103–ാം വകുപ്പനുസരിച്ച് സ്വീകരിക്കണം. ''മലങ്കരെയുള്ള എല്ലാ മേൽപ്പട്ടക്കാരും ഈ സിന്നഡിലെ അംഗങ്ങളായിരിക്കുന്നതാകുന്നു,'' എന്നതാണ് ഈ വകുപ്പ്.

3) അങ്ങനെ സ്വീകരിക്കുന്നപക്ഷം, 112–ാം വകുപ്പനുസരിച്ച് ശൽമൂസോ, സ്താത്തിക്കോൻ എന്നിവ ഏർപ്പെടുത്തണം. ''............ഒരു എപ്പിസ്കോപ്പായേയോ, മെത്രാപ്പോലീത്തായേയോ വാഴിക്കുമ്പോൾ വാഴിക്കപ്പെടുന്ന മേൽപ്പട്ടക്കാരൻ സിന്നഡിന്റെ അദ്ധ്യക്ഷനായ കാതോലിക്കായ്ക്ക് ശൽമൂസാ എഴുതിവയ്ക്കേണ്ടതാകുന്നു. ഇപ്രകാരം വാഴിക്കപ്പെടുന്ന മേൽപ്പട്ടക്കാരന് സ്താത്തിക്കോൻ കാതോലിക്കാ കൊടുക്കുന്നതാകുന്നു.'' ഈ കാര്യം അടുത്ത അസോസ്യേഷനു മുൻപുതന്നെ ചെയ്യേണ്ടതാണ്.

4) 113–ാം വകുപ്പിൽ പറയുന്ന മെത്രാൻമാരുടെ തെരഞ്ഞെടുപ്പ് യോജിച്ച സഭയുടെ അസോസ്യേഷൻകൂടി നടത്താവുന്നതാകുന്നു. സ്വീകരിക്കപ്പെടുന്ന എപ്പിസ്ക്കോപ്പാമാരെ മാത്രം ഭരണച്ചുമതലയുള്ള മെത്രാപ്പോലീത്താമാരായി നിയമിക്കുകയും, തെരഞ്ഞെടുക്കപ്പെടാത്തവരെ ബിഷപ്പന്മാരായി (എപ്പിസ്ക്കോപ്പ) സഭയിൽ പ്രവർത്തിക്കുവാൻ വേദികൾ ഒരുക്കാവുന്നതാകുന്നു. ആത്മീയ സംഘടനകൾ, പ്രസ്ഥാനങ്ങൾ, സാമൂഹ്യക്ഷേമകാര്യങ്ങൾ തുടങ്ങിയ വിവിധ ഡിപ്പാർട്ടുമെന്റുകൾ സഭയിൽ ഏർപ്പെടുത്തുകയും അവയുടെ ഭരണമേൽപ്പിക്കുകയും ചെയ്യാവുന്നതുമാകുന്നു. ഭദ്രാസന ഭരണമില്ലെങ്കിലും 103–ാം വകുപ്പനുസരിച്ച് സിനഡിലെ അംഗത്വം നൽകുന്നതാണ്.

5. ഇടവക തലങ്ങളിൽ, ഇരു വിഭാഗമുള്ള സ്ഥലങ്ങളിൽ രണ്ടു സമയം രണ്ടു കുർബാന നടത്താവുന്നതും രണ്ടു കൂട്ടർക്കും ഏതു കുർബാനയിലും സൗകര്യമനുസരിച്ച് പോകാവുന്നതുമാണ്.

6. ഇടവക പട്ടക്കാരായി പാത്രിയർക്കീസ് പക്ഷത്ത് നിൽക്കുന്ന വൈദികർ, അസോസിയേഷൻ തീരുമാനപ്രകാരം തെരഞ്ഞെടുക്കപ്പെട്ട് അംഗീകാരം കിട്ടുന്ന മെത്രാപ്പോലീത്താമാരുടെ കല്പനപ്രകാരം മാത്രം നിയമിക്കപ്പെടേണ്ടതാണ്. അല്ലാതെവരുന്ന നിയമനങ്ങൾ, പിന്നീട് പുന:നിയമനം നടത്തേണ്ടതായിവരും. എന്നാൽ അസോസിയേഷൻവരെ ഇപ്പോഴത്തെ നിലയിൽ തന്നെ എല്ലാ കാര്യങ്ങളും ഇടവകതലത്തിൽ നടത്തിക്കൊണ്ടുപോകേണ്ടതാണ്.

7. പള്ളിവരുമാനം, ഭരണം എന്നിവ സംബന്ധിച്ച് നിലവിലുള്ള സംവിധാനം അടുത്ത അസോസിയേഷൻവരെ തുടരേണ്ടതായി വരും.

മേല്പറഞ്ഞ കാര്യങ്ങൾ പരിശുദ്ധ പാത്രിയർക്കീസ് ബാവായേയും, പരിശുദ്ധ കാതോലിക്കാബാവായേയും നേരിട്ട് സന്ദർശിച്ച് ബോ

# സഭയുടെ വിശുദ്ധ രഹസ്യങ്ങൾ

ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ

## ആമുഖം

വിശുദ്ധ കൂദാശകൾക്ക് പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ നൽകുന്ന നാമം 'വിശുദ്ധ രഹസ്യങ്ങൾ' എന്നാണ്. പാശ്ചാത്യസഭയാകട്ടെ 'സാക്രമെൻറ്സ്' എന്നു പറയുന്നു. സാക്രമെൻറ്സ് എന്ന പദത്തിന് ഏതാണ്ട് സമാനമായി കാണുന്ന സുറിയാനിപദമാണ് 'കൂദോശോ'. എന്നാൽ 'രഹസ്യങ്ങൾ' എന്ന പദത്തിൻെറ അർത്ഥവ്യാപ്തി മുഴുവനും സാക്രമെൻറ്സ് എന്ന പദമോ കൂദോശോ എന്ന പദമോ ഉൾക്കൊള്ളുന്നില്ല. അവ അതിന് പര്യാപ്തവുമല്ല. ആകയാൽ ഈ പദങ്ങളുടെ വിശകലനം വി. കൂദാശകൾ സംബന്ധിച്ച പൗരസ്ത്യ ക്രിസ്തീയ സങ്കല്പം ഗ്രഹിക്കുന്നതിന് നമ്മെ ഏറെ സഹായിക്കും.

## സാക്രമെൻറ്സ്

സാക്രമെൻറ്സ് എന്ന ഇംഗ്ലീഷ് വാക്ക് സാക്രമെൻറും (Sacramentum) എന്ന ലത്തീൻ പദത്തിൽനിന്നും വന്നിട്ടുള്ളതാണ്. ക്രിസ്തുവർഷം മൂന്നാം നൂററാണ്ടു മുതൽ മിസ്ററീറിയോൺ (Mysterion – രഹസ്യം) എന്ന ഗ്രീക്കു പദത്തിനു തുല്യമായി സാക്രമെൻറും എന്ന പദം പാശ്ചാത്യസഭ ഉപയോഗിച്ചുവരുന്നു. മതതലത്തിൽ സാക്രമെൻറ് എന്ന പദത്തിന് ശുദ്ധീകരണകർമ്മം നിർവഹിക്കുന്ന കാർമ്മികൻ, ശുദ്ധീകരണകർമ്മം; ശുദ്ധീകരിക്കപ്പെട്ട വ്യക്തി അല്ലെങ്കിൽ വസ്തു, ശുദ്ധീകരണകർമ്മത്തിനുള്ള വിവിധ ഉപാധികൾ എന്നൊക്കെ അർത്ഥം കാണുന്നു.

പടയ്ക്കു ചേരുമ്പോൾ പടയാളി സേവനത്തിന് സ്വയം സമർപ്പിച്ചുകൊണ്ട് ദേവനാമത്തിൽ എടുക്കുന്ന പ്രതിജ്ഞ, രണ്ടുപേർ തമ്മിൽ വ്യവഹാരം ഉണ്ടാവുമ്പോൾ ദേവസന്നിധിയിൽ കെട്ടിവയ്ക്കുന്ന പണം (തോൽക്കുന്ന ആൾക്ക് തുക നഷ്ടമാവും) എന്നിവയ്ക്കും സാക്രമെൻറും എന്ന പദത്തിന് മതത്തോടു ബന്ധിപ്പിച്ച് അർത്ഥം ഉണ്ട്.

സാക്രമെൻറും എന്ന പദം സാക്രാറെ (Sacerare=ശുദ്ധീകരിക്കുക=consecrate) എന്ന മൂലത്തിൽനിന്നും ആഗമിച്ചിട്ടുള്ളതാണ്. Sacer (Sacred=വിശുദ്ധം) എന്ന പദവും ഇതേ മൂലത്തിൽനിന്നും നിഷ്പദിച്ചിരിക്കുന്നു. Consecrate എന്ന ഇംഗ്ലീഷ് പദം Consacrare എന്ന ലത്തീൻ പദത്തിൽനിന്നും വന്നിട്ടുള്ളതാണ്.

സുറിയാനിയിൽ കാദേശ് എബ്രായയിൽ കാദശ് എന്നീ വാക്കുകളുടെ മൂലത്തിലുള്ള അർത്ഥം 'വേർതിരിക്കുക' എന്നാണല്ലൊ. ദൈവസന്നിധിയിൽ വേർതിരിച്ച് ശുദ്ധീകരിക്കുക, വേർതിരിച്ച് സമർത്ഥിക്കുക എന്നീ അർത്ഥങ്ങൾ മതതലത്തിൽ ഇവയ്ക്കുണ്ട്.

കൂദോശോ എന്ന സുറിയാനിപദവും സാക്രമെൻറ് എന്ന ലത്തീൻ പദവും മതതലത്തിൽ ഉപയോഗിക്കുമ്പോൾ അർത്ഥസാമ്യമുള്ളവയാണെന്നാണ് ഈ പദവിശകലനം വ്യക്തമാക്കുന്നത്.

## മിസ്ററീറിയോൺ (രഹസ്യം)

മിസ്റീറിയോൺ (രഹസ്യം) എന്ന ഗ്രീക്കു പദത്തിൻെറ ക്രിയാരൂപത്തിന് ആരാധനാസന്ദർഭങ്ങളിൽ ഉപനയനം ചെയ്യുക – ദൈവീക രഹസ്യങ്ങളിലേക്ക് ഉപനയനം ചെയ്യുക എന്നാണർത്ഥം. ദൈവസന്നിധിയിലേക്ക്, ദൈവീക രഹസ്യങ്ങളിലേക്ക് ഉപനീതരായവർക്കു മാത്രമേ ദൈവീകരഹസ്യം വെളിപ്പെടുന്നുള്ളു. ഉപനീതർ, ശിഷ്യർ ദൈവരാജ്യത്തിൻെറ മർമ്മം അറിയുവാൻ വരം ലഭിച്ചവരാണ്. ശേഷമുള്ളവർ കാണുന്നുണ്ടെങ്കിലും തിരിച്ചറിയുന്നില്ല; കേൾക്കുന്നുണ്ടെങ്കിലും ഗ്രഹിക്കുന്നില്ല. അവർക്ക് ദൈവീക രഹസ്യങ്ങൾ ഉപമകളായി മാത്രം അവശേഷിക്കുന്നു. പൊരുളറിഞ്ഞ് ദൈവരാജ്യത്തിൻെറ ആഴമായ അനുഭവതലത്തിലേക്ക് പ്രവേശിക്കാൻ കഴിയുന്നില്ല. ഹൃദയം കഠിനപ്പെട്ടിരിക്കുന്നതാണ് കാരണം. അനുതാപംകൊണ്ട് ആർദ്രമായി സുതാര്യത കൈവന്ന് 'പ്രകാശിതർ' ആവുന്നിടത്തോളം ദൈവികരഹസ്യങ്ങളുടെ ആഴമായ സത്യങ്ങൾ ഭോഷത്വമായേ സാധാരണ ലോകം ഗണിക്കുകയുള്ളു. അതുകൊണ്ട് മൗനം ഇവിടെ ഉപനീതർക്ക് ഭൂഷണമായി

---

ദ്ധ്യപ്പെടുത്തി. അംഗീകരിച്ച് നടപ്പിൽ വരുത്തുവാൻ, ഇരു വിഭാഗത്തുനിന്നും നിയമിതരായ അനുരഞ്ജന സമിതിയംഗങ്ങൾ അടിയന്തിരമായി സമ്മേളിച്ച് സത്വര നടപടി സ്വീകരിക്കണം.

ആവശ്യമെന്ന് വരുന്നപക്ഷം മററ് ഓർത്തഡോക്സ് സഭകളുടെ പാത്രിയർക്കീസ് ബാവാമാർ കൂടി ഈ കാര്യത്തിൽ ഇടപെടുവാനും ശാശ്വത സമാധാനം ഉണ്ടാക്കുവാനും ആവശ്യപ്പെടാം.

ആർക്കും വഴങ്ങുന്നില്ലെങ്കിൽ, കോടതിവിധിയും ഭരണഘടനയും പൂർണ്ണമായി നടപ്പാക്കാൻ എങ്കിലും രണ്ടു ബാവാമാരെക്കൊണ്ടും സമ്മതിപ്പിക്കാൻ അനുരഞ്ജന സമിതിക്ക് കഴിയണം. ജനങ്ങളെ തമ്മിലടിപ്പിക്കാതെ കോടതി, സർക്കാർ, എക്യുമെനിക്കൽ നേതാക്കന്മാർ എന്നിവരുടെയെല്ലാം സഹായവും സഹകരണവും തേടി സമാധാനപരമായി വിധി നടപ്പിലാക്കാൻ ഒത്തൊരുമിച്ച് പ്രവർത്തിക്കണം, ഒട്ടും വൈകാതെ.

—o—

വരുന്നു. മിസ്ററീറിയോൺ എന്ന പദത്തിന് (അധരം) പൂട്ടുക (അടയ്ക്കുക) എന്ന് നിരുക്തം കൊടുത്തു കാണുന്നു. പുറത്തുള്ളവരോട് വെളിപ്പെടുത്താൻ പാടില്ലാത്തതും ഉപനീതർക്കു മാത്രം വെളിപ്പെടുത്തപ്പെടുന്നതുമായ രഹസ്യമാണ് മിസ്ററീറിയോൺ. വി. കുർബാനയുടെ ഒന്നാംഭാഗം (വചനശുശ്രൂഷ-സ്നാനാർത്ഥികളുടെ ശുശ്രൂഷ) കഴിയുമ്പോൾ സ്ഥാനാർത്ഥികൾ ആരാധനാലയം വിടുന്നു. ശേഷമുള്ള ഭാഗം (ബലിയർപ്പണം—വിശ്വാസികളുടെ ശുശ്രൂഷ) സ്നാനം സ്വീകരിച്ച് ദൈവരാജ്യത്തിലേക്ക് ഉപനീതരായ വിശ്വാസികൾക്കുവേണ്ടി മാത്രമുള്ളതാണ്. ഈ നിബന്ധന സഭയുടെ ആദികാലംമുതൽ നിലവിലുണ്ടായിരുന്നു.

ക്രിസ്തുവർഷം നാലാം നൂററാണ്ടുമുതൽക്കേ രഹസ്യം/രഹസ്യങ്ങൾ എന്ന പദം വ്യക്തമായും കൂദാശകൾക്കു പകരമായി ഉപയോഗിച്ചിരുള്ളു. 1 കോറി. 4:1—ൽ "ദൈവ മർമ്മങ്ങളുടെ ഗൃഹവിചാരകന്മാർ" എന്ന് അപ്പോസ്തോലന്മാരേക്കുറിച്ച് വി. പൗലോസ് പറയുന്നുണ്ട്. ഇതിന്റെ പ്രതിധ്വനിയെന്നോണം "യേശുക്രിസ്തുവിന്റെ രഹസ്യങ്ങളുടെ ശുശ്രൂഷകർ" എന്ന് ശെമ്മാശന്മാരെ സംബന്ധിച്ച് വി. ഇഗ്നാത്തിയോസ് (A. D. 35–108) ത്രാലിയർക്ക് എഴുതിയ ലേഖനത്തിൽ പറയുന്നു (2:3). രണ്ടിടത്തും 'രഹസ്യങ്ങൾ' വി. കുർബാനയെ സംബന്ധിച്ചോ നാം ഇന്നു സങ്കൽപ്പിക്കുന്ന വിധം കൂദാശകളെ സംബന്ധിച്ചോ ആണ് പരാമർശിക്കുന്നതെന്ന് തീർത്തുപറയാനാവില്ല. വി. ഇഗ്നാത്തിയോസിന്റെ പരാമർശം വി. കുർബാനയെ സംബന്ധിച്ചായിരിക്കാം എന്ന് സന്ദർഭം സൂചിപ്പിക്കുന്നു. ജസ്ററിൻ മാർട്ടിയറും (A. D. 100-165. Apologeticum I. 66) തെർത്തുല്യനും (A. D. 160-225 De Praescriptione Haereticorum 40) കൂദാശകൾക്ക് രഹസ്യങ്ങൾ എന്നു നേരിട്ടു പറയുന്നില്ലെങ്കിലും പുറജാതികളുടെ (മിസ്ററി മതങ്ങൾ എന്നു പറയപ്പെട്ടിരുന്ന പുറജാതി മതങ്ങളിലെ) 'രഹസ്യങ്ങൾ' ക്രിസ്ത്യാനികളുടെ കൂദാശകളുടെ പൈശാചികമായ അനുകരണമാണെന്നു പറഞ്ഞിരിക്കുന്നു. (ക്രിസ്തീയ കൂദാശകൾക്ക് രഹസ്യങ്ങൾ എന്ന പദം ലഭിച്ചത് പുറജാതി മതങ്ങളിൽ നിന്നാണെന്നു വാദിക്കുന്ന പുതിയ നിയമപണ്ഡിതർ ഉണ്ടെന്നകാര്യം ഇവിടെ വിസ്മരിക്കുന്നില്ല.)

വി. കൂദാശകൾക്ക് വി. രഹസ്യങ്ങൾ എന്നു വിളിക്കുന്നതിനു പിൻപിൽ ശക്തമായ ഒരു വേ

## സുപ്രീംകോടതിവിധി നിരീക്ഷണങ്ങളും പഠനങ്ങളും

(9—ാം പേജിൽനിന്നും തുടർച്ച)

പട്ടക്കാരുടെയും, മേല്പട്ടക്കാരുടെയും ഒരു ലിസ്ററു ഉണ്ടാക്കണം. ഈ വസ്തുതകൾ സുപ്രീം കോടതിയിൽ സമർപ്പിക്കുകയും എങ്ങനെ മുമ്പോട്ടു പോകണം എന്നതിന് കോടതിയുടെ ഉപദേശം ആരായുകയും വേണം. സുപ്രീംകോടതിവിധി നടപ്പാക്കുന്നതിന് കേന്ദ്ര ഗവർമ്മെൻറിന്റെയും, സംസ്ഥാന ഗവർമ്മെൻറിന്റെയും സഹായം തേടണം. ഇന്ത്യൻ പൗരന്മാരെന്ന നിലയിൽ, സുപ്രീം കോടതിയുടെ നിർദ്ദേശങ്ങളും കേന്ദ്രസംസ്ഥാന ഗവൺമെൻറുകളുടെ പ്രതികരണങ്ങളും അനുസരിച്ച് നീതിന്യായ കോടതികളുടെയും നിയമപാലകരിലൂടെയും നീതി ലഭിക്കുന്നതിനുവേണ്ടി നിയമത്തിന്റെ പാതയിലൂടെ മുമ്പോട്ടു പോകുവാൻ നമുക്ക് അവകാശമുണ്ട്. അതുവരെ നമ്മുടെ സംയമനത്തിലൂടെയും നല്ല പ്രവൃത്തികളിലൂടെയും നമുക്ക് പക്വത കാണിക്കാം.

19. വിവിധ നിർദ്ദേശങ്ങൾ പരിഗണിച്ച് സെപ്ററംബർ പകുതിയോടെ അന്തിമവിധി പ്രഖ്യാപിക്കുവാൻ കോടതിക്കു സാദ്ധ്യമാകത്തക്കവണ്ണം ഓഗസ്ററ് അവസാനത്തോടെയെങ്കിലും ഭരണഘടനാ ഭേദഗതികളും സ്ഥിതിവിവരക്കണക്കുകളും കോടതിയിൽ സമർപ്പിക്കത്തവണ്ണം തയ്യാറാക്കുവാൻ വളരെ ധൃതിയിൽ ശ്രമം തുടങ്ങണം. ഈ നിർദ്ദേശങ്ങൾ നടപ്പിലാക്കുവാൻ അടിയന്തിര പ്രാധാന്യത്തോടുകൂടി കാതോലിക്കായുടെ കീഴിൽ ആവശ്യത്തിനു ആളും അർത്ഥവുമായി ഒരു പ്രത്യേക സമിതി രൂപീകരിക്കണം.

20. കഴിഞ്ഞതും ഇപ്പോഴുള്ളതുമായ എല്ലാ പ്രതികാരവും ഉപേക്ഷിക്കുവാനും യാഥാർത്ഥ്യവും ആത്മാർത്ഥവുമായ അനുരഞ്ജനം അന്വേഷിക്കുവാനും ദൈവത്തിന് എപ്പോഴും ഇഷ്ടമായ പരിശുദ്ധാത്മാവിലുള്ള ഐക്യം പ്രാപിക്കുവാൻവേണ്ടി പ്രീതികരമായി പ്രയത്നിക്കുവാനുമായി ദൈവം നമുക്ക് ഒരു വലിയ അവസരം തന്നിരിക്കുന്നു. ക്രിസ്തു അവന്റെ ആളുകൾക്കായി വാഞ്ഛിക്കുന്ന പരിശുദ്ധാത്മാവിലുള്ള യഥാർത്ഥ ഐക്യത്തിലേക്ക് ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ നയിക്കുകയും ചെയ്യട്ടെ.

—0—

## ലേഖനങ്ങൾ ക്ഷണിക്കുന്നു

മലങ്കരസഭാ മാസികയിലേക്ക് ലേഖനങ്ങൾ ക്ഷണിക്കുന്നു. രചനകൾ മൂന്നു പേജിൽ കവിയരുത്. പ്രസിദ്ധീകരിക്കാത്തവ തിരിച്ചുകിട്ടുവാൻ മതിയായ സ്ററാമ്പ് പതിച്ച കവർ ഉണ്ടായിരിക്കണം. ലേഖനങ്ങളും, സഭാവാർത്തകളും അയയ്ക്കേണ്ടുന്ന വിലാസം:

ചീഫ് എഡിററർ,
മലങ്കരസഭ, പി. ബി. നമ്പർ. 98
കോട്ടയം—686 001

ദാടിസ്ഥാനം ഉണ്ട്. ഇതു കണ്ടെത്തുക വി. രഹസ്യങ്ങളെ സംബന്ധിച്ച പഠനത്തിൽ സുപ്രധാനമാണ്.

## സ്വർഗ്ഗീയ സഭയും ദൈവീക രഹസ്യങ്ങളും

പുതിയ നിയമത്തിലെ 'രഹസ്യങ്ങൾ' എന്ന പദത്തിനു തുല്യമായ പഴയ നിയമ (എബ്രായ) പദം 'സോദ്'ആണ്. ഈ വാക്കിന് പഴയ നിയമത്തിൽ ദൈവത്തിന്റെ സ്വർഗ്ഗീയ സഭയെന്നും അതിലെ രഹസ്യ ആലോചനകൾ എന്നും രണ്ട് അർത്ഥങ്ങൾ ഉണ്ട്. പഴയ നിയമത്തിൽ ഒരു യഥാർത്ഥ പ്രവാചകന്റെ സവിശേഷത ദൈവത്തിന്റെ ആലോചനാ സഭയിൽ നിൽക്കുന്നവൻ എന്നുള്ളതാണ്. യിരമ്യാ പ്രവാചകൻ പറയുന്നു: യഹോവയുടെ വചനം ദർശിച്ചു കേൾപ്പാൻതക്കവണ്ണം അവന്റെ ആലോചനാ സഭയിൽ (സോദ്) നിന്നവൻ ആർ....?'' (യിര. 23: 18). ഇതേ ആശയംതന്നെ ഇയ്യോബിന്റെ പുസ്തകത്തിലും കാണാം. എലീഫസ് ഇയ്യോബിനോടു ചോദിക്കുന്നു, നീ ദൈവത്തിന്റെ മന്ത്രിസഭ(സോദ്)യിൽ കൂടീട്ടുണ്ടോ?'' (ഇയ്യോബ് 15:8). ഇങ്ങനെ ദൈവത്തിന്റെ ആലോചനാസഭയിലേക്ക് പ്രവേശിക്കുന്ന ദൈവമനുഷ്യർ ദൈവിക ഹേസ്യങ്ങൾ ഗ്രഹിക്കുന്നു. ഈ ദൈവിക രഹസ്യങ്ങൾ മനുഷ്യനേയും ദൈവത്തേയുംപററിയുള്ള ദൈവിക ഹിതവും പദ്ധതിയുമാണ. ഇതിന് സോദ് എന്നു പറഞ്ഞിരിക്കുന്നു. ആമോ. 3:7—ൽ അക്കാലത്ത് സാധാരണ പറയാറുണ്ടായിരുന്ന ഒരുചൊല്ല് പ്രവാചകൻ രേഖപ്പെടുത്തുന്നു: ''യഹോവയായ കർത്താവ് പ്രവാചകന്മാരായ തന്റെ ദാസന്മാർക്ക് തന്റെ രഹസ്യം (ആലോചന—സോദ്) വെളിപ്പെടുത്താതെ ഒരു കാര്യവും ചെയ്കയില്ല. ദാനിയേലിന്റെ പുസ്തകം രണ്ടാം അദ്ധ്യായത്തിൽ (ഇതിന്റെ മൂലഭാഷ അറമായ ആണ്) എട്ടു പ്രാവശ്യം രഹസ്യം (റാസ്) എന്ന പദം ഉപയോഗിച്ചിരിക്കുന്നു. നെബുക്കദ്നേസ്സർ രാജാവിന്റെ രാജത്വത്തിന്റെ ഭാവിയെ സംബന്ധിച്ച ദൈവീക രഹസ്യം, ദൈവഹിതം, ദൈവിക പദ്ധതി അറിയുന്നതിനും അത് രാജാവിനെ അറിയിക്കുന്നതിനും ദാനിയേലിനു കഴിഞ്ഞു. ''രഹസ്യങ്ങളെ വെളിപ്പെടുത്തുന്നവൻ സംഭവിപ്പാനുള്ളത് അറിയിച്ചുമിരിക്കുന്നു. (ദ:നി. 2:29)

ഇവിടെ ദൈവത്തിന്റെ സ്വർഗ്ഗീയസഭയിൽ പ്രവേശിച്ച ദൈവഹിതത്തിന്റെ രഹസ്യം അറിയുന്ന ദൈവപുരുഷന്മാരായ പ്രവാചകന്മാരുടെ നിരയിലാണ് ദാനിയേലിനേയും കാണാൻ കഴിയുക.

ഇങ്ങനെ പഴയനിയമത്തിൽ രഹസ്യം (സോദ്/റാസ്) എന്ന പദം ദൈവത്തിന്റെ സ്വർഗ്ഗീയ' രഹസ്യസഭ, അതിലെ രഹസ്യ ആലോചനകൾ—മനുഷ്യരേയും ലോകത്തേയും സംബന്ധിച്ച ദൈവീക പദ്ധതി, ദൈവോദ്ദേശ്യം എന്നീ അർത്ഥങ്ങളിൽ ഉപയോഗിച്ചിരിക്കുന്നു.

(തുടരും)

# ധനസഹായം

അബുദാബി സെ. ജോർജ് ഓർത്തഡോക്സ് പള്ളിയുടെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കുള്ള ഫണ്ടിൽനിന്നും ധനസഹായം ലഭിക്കുവാൻ യോഗ്യതയുള്ളവരിൽനിന്നും അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. രോഗാതുരർ, വീട് ഇല്ലാത്തവർ, പെൺകുട്ടികളെ വിവാഹം ചെയ്തയയ്ക്കുവാൻ സാമ്പത്തിക ക്ലേശം അനുഭവിക്കുന്നവർ തുടങ്ങിയവർക്കാണ് ധനസഹായത്തിനുള്ള യോഗ്യത. അപേക്ഷകൾ ഇടവക വികാരിയുടെ സാക്ഷിപത്രത്തോട്കൂടി The Vicar, St. George Orthodox Church, P. O. Box 883, Abu Dhabi, U A E എന്ന വിലാസത്തിൽ നേരിട്ട് (Ordinary Post) അയയ്ക്കേണ്ടതാണ്. പോസ്ററിൽ ലഭിക്കുന്ന അപേക്ഷകൾ മാത്രമെ പരിഗണിക്കയുള്ളു. തെരഞ്ഞെടുക്കപ്പെടുന്ന അപേക്ഷകരെ, രേഖാമൂലം അറിയിക്കുന്നതാണ്. അപേക്ഷകൾ 1995 നവംബർ 30—ന് മുൻപ് ലഭിച്ചിരിക്കണം. UAE—യിലെ ഇടവകകളിൽനിന്ന് മുമ്പ് ധനസഹായം ലഭിച്ചിട്ടുള്ളവർ അപേക്ഷിക്കേണ്ടതില്ല.




# ജോസഫ് മാർ പക്കോമിയോസ്

## ജീവിതവും ദർശനവും

(ജീവചരിത്രം)

ഫാ. ഒ. പി. വറുഗീസ്

മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ

പേജ് 110. വില 20 രൂ.

കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ ജീവചരിത്രം അദ്ദേഹത്തിൻെറ അരുമ ശിഷ്യൻ ഒ. പി. വറുഗീസ് അച്ചൻ 'ജോസഫ് മാർ പക്കോമിയോസ് ജീവിതവും ദർശനവും' എന്ന പുസ്തകരചനയിലൂടെ പൊതുജനസമക്ഷം അവതരിപ്പിച്ചിരിക്കുകയാണ്. പ്രസ്തുത പുസ്തകത്തിൽ ചേർത്തിരിക്കുന്ന ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ആശീർവാദ കല്പനയിൽ 'പൌരസ്ത്യ ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്രത്തിലും ആചാരാനുഷ്ഠാനങ്ങളിലും ഉറച്ചുനിന്നുകൊണ്ട് കണ്ടനാടു ഭദ്രാസനത്തിനു മാത്രമല്ല മലങ്കരസഭയ്ക്കു മുഴുവനും ഒരമൂല്യനിധിയായി അഭി. തിരുമേനിയുടെ സംഭവബഹുലമായ ജീവചരിത്രം' എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്.

ഇരുപത്തിയൊന്നു അദ്ധ്യായങ്ങളുള്ള തിരുമേനിയുടെ ജീവചരിത്രം, കണ്ടനാട് ഭദ്രാസനത്തിനും, മലങ്കരസഭയ്ക്കും തിരുമേനി നൽകിയ സംഭാവനകൾ എന്നിവയിലേക്ക് വെളിച്ചം വീശുന്നു. പുസ്തകത്തിൻെറ അനുബന്ധമായി തിരുമേനിയുടെ ജീവിതത്തിലെ പ്രധാന സംഭവങ്ങളും ലേഖനങ്ങളുടെ ലിസ്റ്റും കബറടക്ക ശുശ്രൂഷയിലുള്ള വിവരണം, വിൽപത്രം എന്നിവ ഉൾക്കൊള്ളിച്ചിരിക്കുന്നു.

പഴയനിയമത്തിൽ കാണുന്ന യൌസേഫിൻെറ ജീവിതാനുഭവങ്ങളുമായി സാധർമ്മ്യം വഹിക്കുന്ന മാർ പക്കോമിയോസ് തിരുമേനിയുടെ ജീവിതം വായനക്കാരുടെ ഹൃദയത്തിൽ പതിയുന്നതിനു ഗ്രന്ഥത്തിലെ വിവരണങ്ങൾ സഹായിക്കുന്നു. ഗ്രന്ഥനിർമ്മിതിയിൽ എഴുത്തുകാരൻ സ്വീകരിച്ചിരിക്കുന്ന സമീപനത്തിനു ഒരു പ്രത്യേകതയുണ്ട്. മാർ പക്കോമിയോസിൻെറ ചെറുതും വലുതുമായ ജീവിതാനുഭവങ്ങളെ ദൈവനിയോഗങ്ങളായി കണ്ടുകൊണ്ട് ചരിത്രഗതി നിയന്ത്രിക്കുന്നതായി സ്ഥാപിക്കുന്നു. സ്മര്യപുരുഷൻെറ അപദാനങ്ങളെ പ്രകീർത്തിക്കുന്ന ഒരു പതിവ് ഈ പുസ്തകത്തിൽ കാണുന്നുമില്ല.

മാർ പക്കോമിയോസ് തിരുമേനിയുടെ സഹപാഠിയായ ഡോ. സാമുവൽ ചന്ദനപ്പള്ളി ഈ പുസ്തകത്തിനു അനുസ്മരണകുറിപ്പ് എഴുതിയിരിക്കുന്നതിൽനിന്നു 'കണ്ടനാടു ഭദ്രാസനത്തിൻെറ ഭരണസാരഥ്യം ഏറെറടുത്ത പക്കോമിയോസ് തിരുമേനി 'കല്ലും മുള്ളും കാരയും' നിറഞ്ഞ പാതയിലൂടെയാണു സഞ്ചരിച്ചത്''. ഇതിനു അടിവര ഇട്ടുകൊണ്ട് ഒ. പി. വർഗീസ് അച്ചൻ തിരുമേനിയുടെ സഭാസേവനത്തെ വെളിപ്പെടുത്തുന്ന രേഖകൾ, സംഭവങ്ങൾ, പ്രക്ഷുബ്ധമായ അന്തരീക്ഷത്തിലെ ഭദ്രാസന ഭരണം, കാതോലിക്കേററ് സെൻററുകളുടെ ഉത്ഭവം, നിർമ്മാണം, തിരുമേനിയുടെ നിശബ്ദ സേവനങ്ങൾ തുടങ്ങിയ കാര്യങ്ങൾ ഒരൊററ വായനയ്ക്കു വായിച്ചുതീർക്കുവാൻ വായനക്കാർക്കു പ്രേരണ നൽകുന്നു. വീണ്ടും ഡോ. ചന്ദനപ്പള്ളി എഴുതുന്നു. 'മാർ പക്കോമിയോസിൻെറ സന്തതസഹചാരിയായിരുന്ന ഫാ. ഒ. പി. വറുഗീസ് അഭിനന്ദനം അർഹിക്കുന്നു...........മാർ പക്കോമിയോസിൻെറ ജീവിതം കാണുകയും പഠിക്കുകയും ചെയ്ത വ്യക്തിയാണ്''. മാർ പക്കോമിയോസ് തിരുമേനിയുടെ പ്രഭാഷണങ്ങളിലും സംഭാഷണങ്ങളിലും ഉപയോഗിച്ചിരുന്ന നാടൻ പ്രയോഗങ്ങൾ, പഴഞ്ചൊല്ലുകൾ, ആപ്തവാക്യങ്ങൾ ഈ പുസ്തകരചനയിലും ഗ്രന്ഥകർത്താവ് സ്വീകരിച്ചിരിക്കുന്നതു വായിക്കുമ്പോൾ മാർ പക്കോമിയോസ് തിരുമേനിയുടെ സജീവ സാന്നിദ്ധ്യം വായനക്കാർക്ക് അനുഭവവേദ്യമായി തീരുന്നു.

മാർ പക്കോമിയോസ് തിരുമേനിയുടെ സുഹൃത്തുക്കളിൽ ചിലർ നൽകിയ സഹായഹസ്തം ഈ പുസ്തകരചനയ്ക്ക് ഒരു നിമിത്തമായി. ഈ പുസ്തകത്തിൽനിന്നു ലഭിക്കുന്ന സഹായം സാധുജനസംരക്ഷണയ്ക്കു ഉപയോഗിക്കും എന്ന് പ്രസാദകുറിപ്പിൽ സൂചിപ്പിച്ചിരിക്കുന്നതു മാർ പക്കോമിയോസ് തിരുമേനിയുടെ ജീവിതദർശനവുമായി പൊരുത്തപ്പെട്ടുപോകുന്നു. തിരുമേനിയുടെ ലേഖനങ്ങൾ പുസ്തകരൂപത്തിൽ കൊണ്ടുവരുവാനുള്ള ഗ്രന്ഥകർത്താവിൻെറ സ്വപ്നം സാക്ഷാൽകരിക്കപ്പെടട്ടെ എന്ന് ആശംസിക്കുന്നു.

**ഫാ. ററി. പി ഏലിയാസ്**

സെ. പോൾസ് മിഷൻ സെൻറർ, മാവേലിക്കര




''ശുശ്രൂഷകർക്ക് മലങ്കര ഓർത്തഡോക്സ് സഭയിലുള്ള സ്ഥാനം എന്ത്?'' എന്നതിനെക്കുറിച്ച് ശ്രീ. നൈനാൻകോശി, കുമ്പനാട് എഴുതിയതിനോട് ('മലങ്കര സഭ' ജൂലൈ '95) യോജിച്ചുകൊണ്ട് ചിലതുകൂടി ഇവിടെ കുറിക്കട്ടെ.

ഇന്നത്തെ 'കപ്യാർ' പദം 'അടിയാ'ന്മാരെ സംബോധന ചെയ്യുന്നതുപോലെയാണ്. ഇതിനു പ്രധാന കാരണക്കാർ ഇടവക പട്ടക്കാർതന്നെ.

ചില വികാരിമാർ ശുശ്രൂഷകരെ സ്വന്ത ദാസന്മാരായിട്ടാണ് കണക്കാക്കുന്നത്. വികാരിയുടെ സന്ദേശവാഹകൻ, കുശിനിക്കാരൻ, സാധനങ്ങൾ വാങ്ങാൻ കടകളിലേക്ക് ഓടിക്കാവുന്ന 'ഇറാൻമൂളികൾ' ഇങ്ങനെ പല റോളുകളും ഈപാവം 'കപ്യാർ' ഏറ്റെടുക്കേണ്ടിവരുന്നു. എന്റെ ചില അഭിപ്രായങ്ങൾ താഴെ കുറിക്കുന്നു.

1) പട്ടക്കാർ ശുശ്രൂഷകരെ ദാസന്മാരായി കണക്കാക്കുകയോ, സ്വന്തവേലകൾ ചെയ്യിക്കുകയോ അരുത്.

2) പട്ടക്കാരോടൊപ്പമോ അല്ലാതെയോ ശുശ്രൂഷകർ നടത്തുന്ന എല്ലാ ഔദ്യോഗിക യാത്രകൾക്കും ഇടവകയിൽനിന്നും യാത്രപ്പടി നൽകണം.

3) അഖില മലങ്കരാടിസ്ഥാനത്തിൽ വർഷത്തിൽ ഒരിക്കൽ ശുശ്രൂഷകർക്കുവേണ്ടി ധ്യാനയോഗവും വി. കൂദാശാനുഷ്ഠാനങ്ങളെ ആധാരമാക്കിയുള്ള കോൺഫറൻസുകളും നടത്തേണ്ടതാണ്.

4) ശുശ്രൂഷകർക്ക് ഒരു പ്രൈമറിസ്കൂൾ അദ്ധ്യാപകന്റെ ശമ്പളസ്കെയിലെങ്കിലും അനുവദിച്ചിരിക്കണം. കാരണം, ശുശ്രൂഷകരും വികാരിയേപ്പോലെ ഇടവകാംഗങ്ങളുടെ കാര്യത്തിൽ വ്യാപൃതരാണ്.

5) ''എടോ, കപ്യാരേ'' എന്ന വിളി കർശനമായും വിലക്കണം.

6) പട്ടക്കാരോടൊപ്പമിരുത്തി ശശ്രൂഷകരെയും സൽക്കരിക്കണം.

7) പട്ടക്കാരുടെ കുപ്പായവും അംശവസ്ത്രങ്ങളും മററും ശുശൂഷകന്മാരേക്കൊണ്ട് ചുമപ്പിക്കരുത്.

8) വീട് നന്ദർശനങ്ങൾക്കും, കൂദാശകൾക്കും മററും അച്ചനെ ക്ഷണിക്കുന്നതുപോലെതന്നെ ശുശ്രൂഷകരെയും ഇടവകാംഗങ്ങൾ നേരിട്ടു ക്ഷണിക്കണം.

9) ശുശ്രൂഷകന്മാരോടൊപ്പം പങ്കെടുക്കേണ്ട എല്ലാ പരിപാടികൾക്കും അച്ചന്മാർ അവരുമായി ആലോചിച്ച് അവരുടെ സൗകര്യവും അറിഞ്ഞേ പ്രോഗ്രാം നിശ്ചയിക്കാവു.

10) എന്തെങ്കിലും കാരണവശാൽ ശുശ്രൂഷകർ ഇടവകാതിർത്തിവിട്ടു് പോകുമ്പോൾ ഇടവക വികാരിയെ മുൻകൂട്ടി അറിയിക്കണം. ഇടവകയിൽ നടക്കുന്ന ഒരു കൂദാശകൾക്കും വേറൊരാളെ ശുശ്രൂഷകനാക്കാൻ പാടില്ല.

11) ശുശ്രൂഷകനുമായി ചർച്ച ചെയ്യാൻ വികാരി ശുശ്രൂഷകനെ സന്ദർശിക്കയല്ലാതെ ശുശ്രൂഷകനെ വസതിയിലേക്കു വിളിപ്പിക്കരുത്. പരസ്പരം ഭവന സന്ദർശനങ്ങൾ നടത്തുന്ന ഒരു സുഹൃത്ബന്ധം, ഒരു സമത്വ മനോഭാവം പട്ടക്കാരും ശുശ്രഷകരും വളർത്തണം.

12) കമ്മററി മീററിങ്ങിനുള്ള നോട്ടീസുമായി വീടുകൾ കയറി ഇറങ്ങാൻ ശുശ്രൂഷകനെ ചുമതലപ്പെടുത്തരുത്. പോസ്ററുവഴി എത്തിച്ചുകൊടുക്കുകയോ, പള്ളിയിൽ വിളിച്ചുപറയുകയോ ചെയ്യുന്ന സംവിധാനം ഉണ്ടാക്കണം.

ഇക്കാര്യങ്ങൾ ആരേയും പരോക്ഷമായി വിമർശിക്കുന്നതിനു വേണ്ടിയല്ല, മറിച്ച് അവഗണിക്കപ്പെട്ട ഒരു കൂട്ടരുടെ നന്മയെ ലാക്കാക്കി മാത്രമാണ്. സഭാധികാരികൾ അനുഭാവപൂർവ്വം പരിഗണിക്കുമല്ലോ. ★



## സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ

മലങ്കരസഭയുടെ ഭരണഘടന സാധുവാണെന്നു സുപ്രീംകോടതി പ്രഖ്യാപിച്ചിരിക്കുന്നു. മലങ്കരസഭയിൽ സമാധാനം സംജാതമാകണം.

സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ മലങ്കരസഭയിൽ സമാധാനം എങ്ങനെ....? പ്രായോഗികവും ദീർഘവീക്ഷണവും ആത്മീയ ദർശനവുമുള്ള അഭിപ്രായങ്ങൾ മലങ്കരസഭയിലേക്കു ക്ഷണിക്കുന്നു.

രണ്ടു പേജിൽ കവിയാത്ത നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സെപ്ററംബർ 30—നകം ലഭിക്കണം.

ചീഫ് എഡിററർ, മലങ്കരസഭ, പി. ബി. നമ്പർ 98, കോട്ടയം—686001.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

## ബൈബിൾപഠനം

## പാഠം. 61

വിജയിയുടെ പേരും വിലാസവും

പേര്. സുനിൽ കെ. ബേബി, മാത്തൂർ
ഹൈവൻ സ്റ്റുഡിയോ, ഗുപ്താസദൻ
സാക്കിനാക്ക പൈപ്പ്ലൈൻ
ബോംബെ–72.

ഭദ്രാസനം: ബോംബെ

രജി. നമ്പർ. 834

## പാഠം 61 (2 പത്രോസ്)

## ശരി ഉത്തരം

1. പത്രോസ് 1:1
2. കൃപയും സമാധാനവും 1:2
3. ജീവനും ഭക്തിയും 1:3
4. വിലയേറിയതും അതിമഹത്വവും 1:4
5. ലോകത്തിൽ മോഹത്താലുള്ള നാശം വിട്ടൊഴിയണം 1:5
6. ഹ്രസ്വദൃഷ്ടിയുള്ളവനും മുമ്പിലത്തെ പാപങ്ങളുടെ ശുദ്ധീകരണം മറന്നവനും 1:9
7. വിളിയും തെരഞ്ഞെടുപ്പും ഉറപ്പാക്കുവാൻ 1:10
8. ദൈവകല്പനയിൽ മനുഷ്യൻ പരിശുദ്ധാത്മനിയോഗം പ്രാപിച്ചിട്ട് സംസാരിച്ചതാണ് 1:21
9. നോഹ 2:5
10. നീതിമാനായ ലോത്ത് 2:8
11. ക്ഷിലയാം 2:17
12. ബിലയാമിന്റെ 2:16
13. സ്വന്ത ഛർദ്ദിക്കു തിരിഞ്ഞ നായ്
കുളിച്ചിട്ടു ചെളിയിൽ ഉരുളുവാൻ തിരിഞ്ഞ പന്നി 2:22
14. കർത്താവിനു ഒരു ദിവസം 1000 സംവത്സരംപോലെയും 1000 സംവത്സരം ഒരുദിവസംപോലെയും 3:8
15. ആരും നശിച്ചുപോകാതെ എല്ലാവരും മാനസാന്തരപ്പെടുവാൻ 3:9–10
16. ആകാശം 3:10
17: കള്ളനെപ്പോലെയുള്ളത് 3:10
18. കാത്തിരുന്നും ബദ്ധപ്പെടുത്തിയുംകൊണ്ട് വിശുദ്ധ ജീവനും ഭക്തിയും ഉള്ളവർ 3:11–12
19. പൗലോസ് 3:15
20. കൃപയിലും നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ പരിജ്ഞാനത്തിലും 3:18

1. സുനിൽ ബേബി, സാക്കിനാക്ക
2. എം. കെ. കുര്യൻ, ഉദയപൂർ
3. മറിയാമ്മ ജോറി, കോടുകുളഞ്ഞി
4. മറിയാമ്മ ജോഷ്വ, മുണ്ടുകോട്ടയ്ക്കൽ
5. മോനമ്മ വറുഗീസ്, ആഞ്ഞമുഴി
6. വി. എം. പൗലോസ്, കാക്കവയൽ
7. സാറാമ്മ ചെറിയാൻ, മലാട്
8. ഷൈനിമോാം മൈനാഗപ്പള്ളി
9. ജോഷ്വാ എബ്രഹാം, പുത്തൻകാവ്
10. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
11. ഷേർളി യോഹന്നാൻ, തൃപ്പലഴികം
12. ജയ കോശി, അഹമ്മദബാദ്
13. ഷാബു വർഗീസ്, മൈലപ്ര
14. ഷാജി മാത്യു, മദ്രാസ്
15. പി. എസ്. ഈപ്പൻ, കടമ്പാ
16. ഏലിയാമ്മ മാത്യു, പുതിയകാവ്
17. ഡോ: ഏലിയാമ്മ ഐസക്ക്, പുത്തൂർ
18. ലിസി പ്രസാദ്, ചണ്ഢിഘട്ട്
19. മേരി ജോർജ്, ബോംബെ
20. ഏലിയാമ്മ മാത്യു, എടപ്പള്ളി
21. സബി സഖറിയാ, കിള്ളിമംഗലം
22. റെജി തോമസ്, കൊല്ലം
23. മേരി ചാക്കോ, കൊററനാട്
24. സി. യു. ഡേവി, കൊച്ചി
25. എലിസബേത്ത് തോമസ്, കൊല്ലകടവ്
26. ഷൈനി ജോൺ, കുരമ്പാല
27. ജോളി ജോയി, ന്യൂഡൽഹി
28. കെ. പി. ലിസി, കമ്പലക്കള്ളി
29. ഷീബാ ജെയ്ക്കബ്, നിലമ്പൂർ
30. നിർമ്മല എബ്രഹാം, ലുധിയാന
31. സാറാമ്മ തോമസ്, റെയ്പൂർ
32. മോസസ് ജോയ്സ്, കുളനട
33. എലിസബേത്ത ജോൺ, അഹമ്മദാബാദ്
34. ജോൺ വറുഗീസ്, ഹൈദ്രബാദ്
35. ഷീബാ ബേബി, ചുങ്കത്തറ
36. കെ.ററി. വറുഗീസ്, കേളകം
37. മറിയാമ്മ അലക്സ്, കവിയൂർ
38. സോളി തോമസ്, ലുധിയാന
39. പി.സി. തോമസ്, റായ്പൂർ
40. അനിൽ പുന്നൂസ് I. N. S.
41. മോളി മാത്യു, നാരങ്ങാനം
42. അച്ചാമ്മ വറുഗീസ്, മൈലപ്ര
43. ഗ്രേസി വറുഗീസ്, റായ്പൂർ
44. എലിസബേത്ത് തമ്പി, കൊച്ചി

45. പി.എം. ചാക്കോ, കിടങ്ങന്നൂർ
46. സാറാമ്മ തോമസ്, മലാട്
47. ആഷാ ജോൺ, കുണ്ടറ
48. ലീനാ ചെറിയാൻ, വളഞ്ഞവട്ടം
49. ചിന്നമ്മ ജേക്കബ്, പാത്താമുട്ടം
50. കെ.എം. ചെറിയാൻ, സാഗർ
51. സണ്ണി ജോർജ്, മാലക്കര
52. റോസമ്മ ജോർജ്, കല്യാൺ
53. സോമിനി രാജ, മദ്രാസ്
54. ജിജി വറുഗീസ്, കുന്നന്താനം
55. ജോളി കുര്യൻ, പുത്തൻകാവ്
56. മറിയാമ്മ വറുഗീസ്, ആനിക്കാട്
57. സൂസൻ വർക്കി, മാവേലിക്കര
58. പ്രതീപ് വർക്കി,, നിരണം
59. ഗീവറുഗീസ് ശമുവേൽ, നിരണം
60. ബേബി മോനച്ചൻ, ചേപ്പാട്
61. ജോർജ് പുലിക്കോട്ടിൽ, കൊരട്ടി
62. കെ. വൈ. സാംകുട്ടി, കായങ്കുളം
63. എലിസബേത്ത് മറുകര, മാരാമൺ
64. ജോസഫ് കെ. സാർണി
65. ഓമന മാത്യു, നോയിഡ
66. ഏലിയാമ്മ തോമസ്, സൂററ്റ്
67. അന്നമ്മ പുന്നൻ, കുമരകം
68. എൻ. എം. ജോർജ്, പ്രക്കാനം
69. ജോഷി ജോൺ, മണപ്പള്ളി
70. കെ.എം. തോമസ്, മദ്രാസ്
71. കെ. സി. ജോർജ്, പെങ്ങാമുക്ക്
72. സാറാമ്മ യോഹന്നാൻ, ഏനാത്ത്
73. ശോശാമ്മ തോമസ്, മെഴുവേലി
74. ബിനു ബേബി, നറോഡ
75. ശാന്തമ്മ ജോസഫ്, കാസർഗോഡ്
76. മേഴ്സി ചെറിയാൻ, റെണുക്കൂട്ട്
77. കോശി മത്തായി, നന്ദിനി
78. ലീലാമ്മ ജേക്കബ് പുന്നവേലി
79. ചിന്നമ്മ ജോൺ, ഉളനാട്
80. വി. ജോർജ്, ജാംനഗർ
81. ജെസി ജോൺ, മൊഹാലി
82. റെയ്ച്ചൽ ചാക്കോ, ആനിക്കാട്
83. സുബി മാത്യു, കോയിപ്രം
84. സി. ഐ. ഉണ്ണുണ്ണി, നോയ സാ
85. മറിയാമ്മ മാത്യു, ബറോഡ
86. പൊന്നമ്മ തോമസ്, അഹമ്മദബാദ്
87. അന്നമ്മ ജോൺ, തുമ്പമൺ
88. ബിനു മാത്യു, കരിപ്പുഴ
89. സുജ ജോജ്, നാരങ്ങാനം
90. ലില്ലി മാത്യു, കനകപ്പലം
91. പി. സി. അമ്മിണി, കുന്നംകുളം
92. അനി ജോർജ്, ആർത്താററ്
93. കുഞ്ഞുമോറം, മടിവാല
94. ലാലി തോമസ് ജോർജ്, വളഞ്ഞവട്ടം
95. ഷൈൻ മാത്യു, കുന്നംകുളം

—0—

## വാർത്തകളും കുറിപ്പുകളും

## വിദ്യാഭ്യാസ സമ്പ്രദായത്തിലെ വീഴ്ചകൾ തിരുത്തണം

തിരുവല്ല: വിദ്യാഭ്യാസ സമ്പ്രദായത്തിലെ വീഴ്ചകൾ കണ്ടറിഞ്ഞു തിരുത്തി വരുംതലമുറയ്ക്കുവേണ്ടി അതു നന്നാക്കിയെടുക്കണമെന്നു മഹാരാഷ്ട്ര ഗവർണർ ഡോ. പി.സി. അലക്സാണ്ടർ നിർദേശിച്ചു. തിരുമൂലപുരം ബാലികാമഠം പ്ളാററിനം ജൂബിലി സമാപന സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

അടിസ്ഥാനത്തിലേ തെററിപ്പോയ വിദ്യാഭ്യാസസമ്പ്രദായമാണു നമ്മുടേത്. പ്രൈമറി സ്കൂളിൽ നശിപ്പിക്കപ്പെടുന്ന കഴിവുമായാണ് വിദ്യാർത്ഥി ഹൈസ്കൂളിലെത്തുന്നത്. അവിടെ നശിപ്പിക്കപ്പെട്ട കഴിവുകളുടെ ബാക്കിയുമായാണു കോളജിലെത്തുന്നത്.

അഖിലേന്ത്യാ പരീക്ഷകളിൽ ഇവിടത്തെ സർവകലാശാലകളിൽനിന്നുള്ളവർ പിന്നോക്കം പോകുകയാണ്. മിനിമം ലവൽ ലേണിംഗിനെ സംബന്ധിച്ചു കേരളത്തിലെ 113 സ്കൂളുകളിൽ എൻ. സി.ആർ.ടി. നടത്തിയ സർവേയുടെ ഫലം വ്യക്തമാക്കുന്നത് ഇവിടത്തെ പഠനനിലവാരം ദേശീയ ശരാശരിക്കു താഴെയാണെന്നാണ്. അധ്യാപകരുടെ പഠനനിലവാരവും കുറവാണെന്നു സർവേ വെളിപ്പെടുത്തുന്നു,

ഒരുകാലത്ത് ഉൽപ്പന്നങ്ങൾ കയററിയയച്ചിരുന്ന ഇവിടെ നിന്നിപ്പോൾ യുവതീയുവാക്കളെ കയററിയയയ്ക്കുകയാണ്. കൂടുതൽ തൊഴിലവസരങ്ങൾക്കും സംരംഭങ്ങൾക്കും ഉതകുന്ന വിദ്യാഭ്യാസം ഉണ്ടാകേണ്ടിയിരിക്കുന്നു.

ഇന്നത്തെ സ്ഥിതി തുടർന്നാൽ വിദ്യാർത്ഥികളുടെയും വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും എണ്ണത്തിലും സാക്ഷരതാശതമാനത്തിലും ഒന്നാം സ്ഥാനമാണെന്ന സ്ഥിതിവിവരക്കണക്കുകൾ കെട്ടിപ്പിടിച്ചിരിക്കാനേ കഴിയൂ. ഡോ. അലക്സാണ്ടർ മുന്നറിയിപ്പു നൽകി. പരിശുദ്ധ ബസേലിയസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ അധ്യക്ഷത വഹിച്ചു.

## സ്ളീബാദാസ സമൂഹം

മുളക്കുളം: സ്ളീബാദാസ സമൂഹത്തിന്റെ വാർഷികം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ, ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഫാ. വി. എം. പൗലോസ്, ഫാ. മത്തായി ഇടയനാൽ, ഫാ. ശലോമൻ ഒ.ഐ. സി. പ്രൊഫ. ടി. ടി. കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു.

## 'പ്രത്യാശാ കൗൺസിലിങ്ങ്'

ആലുവാ: ആലുവാ മാർ ഗ്രീഗോറിയോസ് സ്ററഡി സെൻററിൽ 'പ്രത്യാശ' കൗൺസിലിങ്ങ് സെൻറർ ആരംഭിച്ചു.

ഫാ. ജോണി ജോർജ്, ഡോ. മേരീജോൺ എന്നിവർ കൗൺസിലിങ്ങിനു നേതൃത്വം നൽകുന്നു.

വിലാസം: പി. ബി. നമ്പർ 620
ആലുവാ 683102. ഫോൺ 04854: 21068

## വിദ്യാർത്ഥിപ്രസ്ഥാനം

പഴഞ്ഞി എം. ഡി. കോളജ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രവർത്തനോദ്ഘാടനം പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

പ്രിൻസിപ്പാൾ പ്രൊഫ. പി. സി. ഏലിയാസ്, ഫാ. ജോൺ തോമസ്, ഫാ. സി. ററി. തോമസ്, കെ. സജി, പ്രിൻസി എം. സി. എന്നിവർ പ്രസംഗിച്ചു.

## യുവജനപ്രസ്ഥാനം

കുന്നംകുളം: പാറയിൽ സെ. ജോർജ് പള്ളിയിലെ യുവജനപ്രസ്ഥാനത്തിന്റെ വാർഷികസമ്മേളനം പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തി. മുൻസിപ്പൽ ചെയർമാൻ കെ. പി. ഡേവിഡ്, ഫാ. ജോജോ ആളൂർ, ഫാ. ജോർജ് പുലിക്കോട്ടിൽ, ഫാ. ഗീവർഗീസ് കൊള്ളന്നൂർ, എഡ്വി സഖറിയ ക്ലിററസ് ടി. വി., സുഭാഷ് ജോസഫ് എന്നിവർ പ്രസംഗിച്ചു. റവ. ജോസഫ് പുലിക്കോട്ടിൽ കോർ–എപ്പിസ്കോപ്പാ സ്വാഗതവും ഫാ. സ്ററീഫൻ ജോർജ് നന്ദിയും രേഖപ്പെടുത്തി.

## ക്വിസ് മത്സരം

മൈലപ്രാ: ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം മൈലപ്രാ യൂണിററിന്റെ ആഭിമുഖ്യത്തിൽ പത്തനംതിട്ട, കോട്ടയം റീജിയനുകളെ ഉൾപ്പെടുത്തി ഒക്ടോബർ 7–ന് ശനിയാഴ്ച

## സ്കോളർഷിപ്പ്

സാമ്പത്തികമായി ഞെരുങ്ങുന്ന കോളജ് ടെക്നിക്കൽ സ്ക്കൂൾ വിദ്യാർത്ഥികൾക്കുള്ള വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് സ്മാരക സ്കോളർഷിപ്പിനു അപേക്ഷ ക്ഷണിക്കുന്നു.

അപേക്ഷകൾ അയയ്ക്കുന്നതിനുള്ള ഫോറം ലഭിക്കേണ്ടതിനു

ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ
പി. ബി. നമ്പർ 98
കോട്ടയം–686001 എന്ന വിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷകൾ ഒക്ടോബർ 15–നു മുമ്പ് ലഭിക്കണം.

2–ന് കുമ്പഴ സെ. മേരീസ് പള്ളിയിൽ ക്വിസ് മത്സരം നടത്തുന്നു. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്ന യൂണിററുകൾ ജോൺസൺ ററി. ജെ., തെക്കെപുരയിടത്തിൽ, മണ്ണാരക്കുളഞ്ഞി പി. ഒ. പത്തനംതിട്ട എന്ന വിലാസത്തിൽ ബന്ധപ്പെടണം.

## വൈദികപട്ടം നൽകി

കോഴഞ്ചേരി: കാനഡായിൽ അദ്ധ്യാപകനായ ഡോ. ഡാനിയേൽ തോമസിനു പ. കാതോലിക്കാബാവാ വൈദികപട്ടം നൽകി.

കോഴഞ്ചേരി സെൻറ് മാത്യൂസ് പള്ളിയിൽ നടന്ന ശുശ്രൂഷകൾക്ക് ഫിലിപ്പോസ് മാർ യൗസേബിയോസ് തോമസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാർ നേതൃത്വം നൽകി.

അനുമോദന സമ്മേളനത്തിൽ ഫാ. ഡാനിയേൽ എൻ. വർഗീസ്, ഫാ. ജോൺസൺ കല്ലിട്ടതിൽ, ജോൺ ഫിലിപ്പോസ്, പ്രൊഫ. ലീലാമ്മജോൺ, കേണൽ ഡി. വർഗീസ്, മുത്തൂററ് പാപ്പച്ചൻ എന്നിവർ പ്രസംഗിച്ചു.

പാമ്പാടി: പൊത്തൻപുറം ചാമക്കാലായിൽ സി.എ. ഏബ്രഹാമിൻെറ മകൻ ഡീ.സി.എ. വറുഗീസിന് ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ കശ്ശീശാപട്ടം നൽകി.

കട്ടിളപ്പൂവം: തെക്കേകുഴിയാലിൽ ടി. വി. വർഗീസിൻെറ മകൻ ഡീക്കൻ കെ. സി. ജോസഫ് കാരക്കാട്ടിനു സഖറിയാസ് മാർ അന്തോനിയോസ് മെത്രാപ്പോലീത്താ കശ്ശീശാപട്ടം നൽകി.

## ശെമ്മാശുപട്ടം

കലൂർ: വൈദിക സെമിനാരി വിദ്യാർത്ഥികളായ ടി. എം. കുര്യാക്കോസ്, ജോൺ നടയത്തുങ്കര, ബേബി ജോൺ, ബിജു പീററർ എന്നിവർക്ക് ഡോ. യാക്കോബ് മാർ ഐറേനിയോസ് എപ്പിസ്കോപ്പാ ശെമ്മാശുപട്ടം നൽകി.

## ഭദ്രാസനവാർഷികം

പത്തനംതിട്ട: തുമ്പമൺ ഭദ്രാസന വാർഷികം ഫിലിപ്പോസ് മാർ യൗസേബിയോസിൻെറ അദ്ധ്യക്ഷതയിൽ നടന്നു.

ഭദ്രാസന കൗൺസിലിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ ഫാ. രാജു ദാനിയേൽ (സെക്രട്ടറി), ഫാ. വറുഗീസ് മാത്യു, ഫാ. എം. ജി. മത്തായി (വൈദിക പ്രതിനിധികൾ), കെ. ജെ. മാത്യു, ജോൺ ഫിലിപ്പോസ്, ബ്രൂസ് തടത്തിൽ, ടി. പി. ജോർജ് (അത്മായ പ്രതിനിധികൾ).

മൈലപ്ര ഐ. ടി. സി. ഗവേണിംഗ് ബോർഡിലേക്ക് ഫാ. ജോർജ് വർഗീസ്, ഫാ. ജോൺ പീററർ, കെ. ടി. സാമുവൽ, കെ. ജെ. ജോയിക്കുട്ടി, യോഹന്നാൻ ശങ്കരത്തിൽ, എ. വി. തോമസ് എന്നിവരും തെരഞ്ഞെടുക്കപ്പെട്ടു.

## അഴിമതിക്കെതിരേ നിലകൊള്ളണം

കോട്ടയം: മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ജനറൽ അസംബ്ളി പ്രസിഡണ്ട് ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

അഴിമതിക്കും അക്രമരാഷ്ട്രീയത്തിനും എതിരെ യുവാക്കൾ നിലകൊള്ളണമെന്നു മെത്രാപ്പോലീത്താ ആവശ്യപ്പെട്ടു.

സുപ്രീംകോടതിയുടെ 1958–ലെ വിധിയും 1990–ലെ ഹൈക്കോടതി വിധിയും 1995–ലെ സുപ്രീംകോടതിവിധിയിലൂടെ അരക്കിട്ടുറപ്പിച്ചുവെന്നും സഭാ ഭരണഘടനയുടെ 71–ാം വകുപ്പു പരിഷ്കരിക്കാനുള്ള നിർദ്ദേശം സ്വാഗതാർഹമാണെന്നും ഗവ. പ്ളീഡർ മേരി ബഞ്ചമിൻ ചൂണ്ടിക്കാട്ടി.

സ്ത്രീകൾക്കും സഭയിൽ വോട്ടവകാശം ലഭിക്കത്തക്കവണ്ണം സഭാ ഭരണഘടന ഏഴാം വകുപ്പ് ഭേദഗതി ചെയ്യണമെന്നു സഭാ റൂൾ കമ്മററിയോട് ആവശ്യപ്പെടുന്ന പ്രമേയം അസംബ്ളി അംഗീകരിച്ചു.

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**





കുഞ്ഞമ്മ, കുരോപ്പട.



ഏലിയാമ്മ ഫിലിപ്പ്, കേഴിയാട്.



Joemon, Pathichira.

ഭാരവാഹികൾ— ഇ. ജേക്കബ് ജോൺ (സീനിയർ വൈസ്പ്രസിഡൻറ്), ജോർജ് മാത്യു, സൂസൻ നൈനാൻ (സ്ററുഡൻറ് പ്രസിഡൻറുമാർ), ജോയി ജോർജ്, ഷൈനി അലക്സാണ്ടർ (സ്ററുഡൻറ് സെക്രട്ടറിമാർ), ജോൺ മാത്യു, റവ. സിസ്ററർ ദീനാ (അസോസിയേററ് സെക്രട്ടറിമാർ).

## ഫാ. രാജു ദാനിയേൽ ഭദ്രാസന സെക്രട്ടറി



തുമ്പമൺ ഭദ്രാസന സെക്രട്ടറിയായി ഫാദർ രാജു ദാനിയേൽ തെരഞ്ഞെടുക്കപ്പെട്ടു.



സൺഡേസ്ക്കൂൾ കോട്ടയം ഭദ്രാസന ഡയറക്ടറായി തെരഞ്ഞെടുക്കപ്പെട്ട വാഴൂർ ചുങ്കത്തിപറമ്പിൽ സി. ഈ. കുരുവിള.

## കൈപ്പററി

1) പാറേട്ടുമാർ ഈവാനിയോസ്

സമ്പൂർണ്ണ ജീവചരിത്രം വില 50 രൂപാ സുപ്രീംകോടതിവിധി (1995) വിശദമായ സംഗ്രഹം 10 രൂപ

കെ. വി. മാമ്മൻ, കോട്ടയ്ക്കൽ പബ്ളിക്കേഷൻസ് മാങ്ങാനം കോട്ടയം—18.

2) കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ Vol. III
വില 80 രൂ.

ഗ്രന്ഥകർത്താ പി. വി. മാത്യു **Jenny villa Banerji Road, Ernakulam North P. O. Kochi-78**

3) മാർപക്കോമിയോസിൻെറ തെരഞ്ഞെടുത്ത രചനകൾ—25 രൂപാ

സമാഹരണം ഫാ. ഒ. പി. വർഗിസ് ജെ.എം.പി. പബ്ളിക്കേഷൻസ് മീംപാറ കൊച്ചി—682308

## വൈദിക വിദ്യാർത്ഥിക്ക് ഒന്നാം റാങ്ക്



കോട്ടയം: ബോംബെ യൂണിവേഴ്സിററി എം. എ. ഫിലോസഫി പരീക്ഷയിൽ അശ്വിൻ ഫെർണാണ്ടസ് ഒന്നാം റാങ്കുനേടി.

ബോംബെ ദാദർ ഇടവകാംഗവും 'ഓർത്തഡോക്സ് സെമിനാരി ഒന്നാം വർഷ വിദ്യാർത്ഥിയുമായ അശ്വിൻ ഫെർണാണ്ടസ് മന:ശാസ്ത്രത്തിലും കൗൺസലിംഗിലും പ്രത്യേക പഠനങ്ങൾ നടത്തിയിട്ടുണ്ട്.

## വൈദികസമ്മേളനം

മുളക്കുളം: കണ്ടനാട് ഭദ്രാസന വൈദിക സമ്മേളനം പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു.

മുളക്കുളം സെൻറ്ജോർജ് കർമ്മേൽകുന്നു പള്ളിയിൽ നടന്ന സമ്മേളനത്തിൽ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു.

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ ബൈബിൾ ക്ലാസെടുത്തു. ഫാ. ജോൺസ് എബ്രഹാം കോനാട്ട്, ഫാ. ടി. പി. ഏലിയാസ്, ഫാ. ഓ. പി. വർഗീസ്, ഫാ. വി. എ. മാത്യു എന്നിവർ ചർച്ചകൾക്ക് നേതൃത്വം നൽകി.

## പുസ്തക പ്രകാശനം

മുളക്കുളം: ഫാ. ഒ. പി. വർഗീസ് എഡിററു ചെയ്ത മാർപക്കോമിയോസിൻെറ തെരഞ്ഞെടുത്ത ലേഖനങ്ങൾ എന്ന ഗ്രന്ഥം പോൾ മണലിനു നൽകി നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു.

## പെരുനാൾ കൊണ്ടാടി

ബഥനിയുടെ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുനാൾ അദ്ദേഹം കബറടങ്ങിയിട്ടുള്ള പെരുനാടു ബഥനി ആശ്രമചാപ്പലിൽ ആഗസ്ററ് 5,6 തീയതികളിൽ ആഘോഷിച്ചു. പ. കാതോലിക്കാ ബാവായും മററു മെത്രാപ്പോലീത്തന്മാരും വി. കുർബാനയ്ക്കും മററുപെരുനാൾ ചടങ്ങുകൾക്കു നേതൃത്വം നൽകി.

## ജോസഫ് മാർപക്കോമിയോസ്

കണ്ടനാട് ഇടവകയുടെ മെത്രാപ്പോലിത്താ ആയിരുന്ന ജോസഫ് മാർപക്കോമിയോസ് തിരുമനസിലെ ഓർമ്മ അദ്ദേഹം കബറടങ്ങിയിട്ടുള്ള മുളകുളം കർമ്മേൽ കുന്നുപ്പള്ളിയിൽ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമനസിലെ പ്രധാന കാർമ്മികത്വത്തിലും മററും തിരുമേനിമാരുടെ സഹകരണത്തിലും ആഗസ്ററ് 18, 19 തീയതികളിൽ ആഘോഷിച്ചു.

## മാത്യൂസ് മാർ ഈവാനിയോസ്

കോട്ടയം ഇടവക മെത്രാപ്പോലീത്താ ആയിരുന്നു പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് തിരുമനസിലെ ഓർമ്മപെരുനാൾ ആഗസ്ററ് 30, 31 തീയതികളിൽ അദ്ദേഹം കബറടങ്ങിയിട്ടുള്ള പാമ്പാടി മാർ കുറിയാക്കോസ് ദയറാ ചാപ്പലിൽ ആഘോഷപൂർവ്വം കൊണ്ടാടി. പ. കാതോലിക്കാ ബാവാ, നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഇടവക മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാർ ചടങ്ങുകൾക്ക് നേതൃത്വം നൽകി.

## ധ്യാനപംക്തി

(6–ാം പേജിൽനിന്നും തുടർച്ച)

ദേശംകൊണ്ട് എന്തു പ്രയോജനം? മഹദ്വചനങ്ങളേക്കാൾ ദൃഷ്ടാന്തം നല്ലതാകുന്നു. പരീശന്മാരും ശാസ്ത്രിമാരും അവരുടെ നിർദ്ദേശങ്ങളിൽ ലാഘവത്വം കാണിച്ചിരുന്നില്ല. അവർ ഘനമുള്ള ചുമടുകളെ കെട്ടി മനുഷ്യരുടെ തോളിൽ വെയ്ക്കുന്നു.

2) പരീശന്മാരുടെയും ശാസ്ത്രികളുടെയും വേറൊരു പ്രകൃതം പ്രകടനപ്രിയത്വമായിരുന്നു. അവരുടെ പ്രവൃത്തികൾ മനുഷ്യർ കാണേണ്ടതിന് ചെയ്യുന്നു. പ്രാർത്ഥനകൾക്കുപയോഗിച്ചിരുന്ന മന്ത്രപ്പട്ട വസ്ത്രംകൊണ്ട് മറഞ്ഞുപോകുമെന്നുള്ളതിനാൽ അതിനു വീതികൂടിയിരുന്നുവെന്നു തോന്നുന്നില്ല. എന്നാൽ നെററിയിൽ കെട്ടിയിരുന്ന മന്ത്രപ്പട്ട സകലർക്കും കാണാമായിരുന്നതിനാൽ അതിനായിരിക്കാം അവർ വീതികൂട്ടിയിരുന്നത്. കൂടാതെ യഹോവയുടെ കൽപ്പനകളെ അനുസ്മരിപ്പിക്കത്തക്കവണ്ണം എല്ലാ യഹൂദൻെറയും പുറങ്കുപ്പായത്തിൻെറ നാലുകോണുകളിലും തൊങ്ങൽ ധരിക്കുക പതിവുണ്ടായിരുന്നു. ഇവയും മനുഷ്യൻ കാണത്തക്കവണ്ണം വലുതാക്കുന്നതിന് പരീശനും ശാസ്ത്രിയും ശ്രദ്ധിച്ചിരുന്നു.

3) മനുഷ്യരുടെ മുൻപാകെയുള്ള ഔന്നത്യഭാവനാട്യമാണ് അവരുടെ വേറൊരു സ്വഭാവം. ഈ ഉന്നതസാദ്ധ്യതയ്ക്കായി അവർ പല കാര്യങ്ങൾ ചെയ്യുവാൻ ആഗ്രഹിച്ചിരുന്നു. വിരുന്നുസ്ഥലത്തും പള്ളിയിലും പരീശനും ശാസ്ത്രിക്കും മുഖ്യാസനം വേണ്ടിയിരുന്നു അങ്ങാടിയിൽ വച്ച് മനുഷ്യർ അവരെ വന്ദനം ചെയ്യുന്നതും ഗുരു അഥവാ റബ്ബിയെന്നു വിളിക്കുന്നതും അവർക്കു പ്രിയമായിരുന്നു.

ആധുനിക പരീശന്മാരും, ശാസ്ത്രികളും ആരാകുന്നു? നിയമങ്ങളെ ആദരിക്കാതെ ഭക്തിപ്രകടനങ്ങളും ഉന്നതഭാവവും ആഗ്രഹിക്കുന്ന ക്രൈസ്തവരല്ലാതെ ആരാണ്? നമ്മുടെ കർത്താവു പരീശന്മാരുടെയും ശാസ്ത്രികളുടെയും നടപടികളെ വിമർശിച്ചിട്ട് തൻെറ ശിഷ്യന്മാർ അനുഭവിക്കേണ്ട രീതികളെപ്പററി അവരെ പഠിപ്പിക്കുന്നുണ്ട്. 'നിങ്ങളോ, റബ്ബീ, (അഥവാ മല്പാൻ) എന്നു പേരെടുക്കരുത്. ഒരുത്തനത്രെ നിങ്ങളുടെ ഗുരു. (അതായതു ക്രിസ്തു) നിങ്ങളോ എല്ലാവരും സഹോദരന്മാർ. ഭൂമിയിൽ ആരേയും പിതാവെന്നു വിളിക്കരുത്; ഒരുത്തനത്രെ നിങ്ങളുടെ നായകൻ, ക്രിസ്തുതന്നെ. നിങ്ങളിൽ ഏററവും വലിയവൻ നിങ്ങളുടെ ശുശ്രൂഷകനാകണം. തന്നത്താൻ ഉയർത്തുന്നവൻ എല്ലാം താഴ്ത്തപ്പെടും, തന്നെത്താൻ താഴ്ത്തുന്നവൻ എല്ലാം ഉയർത്തപ്പെടും—'

ക്രിസ്തുസമൂഹം ഒരു സഹോദര സമൂഹമാണെന്നുള്ള കാര്യം നാം വിസ്മരിച്ചുകളയരുത്. ഈ കുടുംബത്തിൻെറ പിതാവും, ദൈവവും ഗുരുവും നായകനും ക്രിസ്തുവത്രേ. ഭൂമിയിൽ വെച്ചു നായകസ്ഥാനത്തേക്കോ ഗുരുസ്ഥാനത്തേക്കോ പ്രവേശിക്കുന്നവരെല്ലാം ക്രിസ്തുവിൻെറ മദ്ധ്യസ്ഥതയിൽ തൻെറ സ്ഥാനാപതികളായിട്ടു മാത്രമാണ് അങ്ങനെയുള്ള സ്ഥാനങ്ങളെ അലങ്കരിക്കുന്നതെന്നു നാം ഓർത്തിരിക്കേണ്ടതാകുന്നു. ★

# സൺഡേസ്കൂൾ വാർത്തകൾ

## സഹപാഠ്യമത്സരങ്ങൾ

സെപ്റ്റംബർ 17–ാം തീയതി ഞായറാഴ്ച എല്ലാ ഡിസ്ട്രിക്ടുകളിലും നടക്കുന്നതാണ്. സബ്ജൂണിയർ, ജൂണിയർ, സീനിയർ വിഭാഗങ്ങളിലായി നടക്കുന്ന മത്സരങ്ങൾക്ക് അതതു ഡിസ്ട്രിക്ടുകളിലെ ഇൻസ്പെക്ടറന്മാർ ചീഫ് സൂപ്രണ്ടന്മാരായിരിക്കും. ഹെഡ്മാസ്റ്ററന്മാർ പങ്കെടുക്കുന്ന കുട്ടികളുടെ ലിസ്റ്റ് യഥാസമയം ചീഫ് സുപ്രണ്ടിനെ ഏല്പിക്കേണ്ടതാണ്. ഡിസ്ട്രിക്ട് വിജയികൾക്കാണ് ഭദ്രാസന മത്സരങ്ങളിൽ പങ്കെടുക്കുവാനുള്ള അർഹത ലഭിക്കുന്നത്. നടത്തിപ്പിനെ സംബന്ധിച്ച പൂർണ്ണവിവരങ്ങൾ അടങ്ങുന്ന സർക്കുലർ ബ. വികാരിമാർക്കും സ്കൂളുകൾക്കും കേന്ദ്ര ഓഫീസിൽ നിന്നും അയച്ചിട്ടുണ്ട്.

## സൺഡേസ്കൂൾദിന കാണിക്ക, കവർപിരിവ

ഈ വർഷത്തെ സൺഡേസ്കൂൾദിന കാണിക്ക, കവർപിരിവ് സെപ്റ്റംബർ 15–നു മുൻപ് കേന്ദ്രത്തിൽ ഏല്പിച്ചിരിക്കണം. അതൊടൊപ്പം വാർഷികപരീക്ഷാ സ്റ്റേററുമെൻറും നൽകേണ്ടതാണ്.

## അദ്ധ്യാപക പരിശീലന ക്ളാസ്

ഓരോ ഭദ്രാസനത്തിലും അതതു ഭദ്രാസന ഡയറക്ടറന്മാരുടെ നേതൃത്വത്തിൽ നടത്തുന്ന ക്ളാസുകൾ കുറഞ്ഞത് മൂന്നു ദിവസത്തേക്ക് ഉണ്ടായിരിക്കും. പങ്കെടുക്കുന്നവരുടെ എണ്ണം അനുസരിച്ച് കേന്ദ്രത്തിൽനിന്നും ഭദ്രാസനങ്ങൾക്ക് ഗ്രാൻറ് നൽകുന്നതാണ്.

## കോട്ടയം ഭദ്രാസന ക്യാമ്പ്

ഭദ്രാസന ക്യാമ്പ് സെപ്റ്റംബർ 3, 4, 5 തീയതികളിൽ സൺഡേസ്കൂൾ കേന്ദ്ര ഓഫീസിൽവച്ച് നടത്തുന്നതാണ്. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ റവ: ഡോ: കെ. എം. ജോർജ്, റവ: ഡോ: ജേക്കബ് കുര്യൻ, സി. ഈ കുരുവിള മ ൻഡയറക്ടർ ശ്രീ. ററി. ററി. ചാക്കോ തുടങ്ങിയവർ നേതൃത്വം നൽകും.

## ബത്തേരി ഭദ്രാസന ക്യാമ്പ്

ബത്തേരി ഭദ്രാസനത്തിലെ പരിശീലന ക്യാമ്പ് 8, 9, 10 തീയതികളിൽ കേളകം സെൻറ് ജോർജ് പള്ളിയിൽ വച്ച് നടത്തുന്നതാണ്. വെ: റവ: കെ. ജി. ഗീവറുഗീസ് കോർ–എപ്പിസ്കോപ്പാ, ഫാ. ജോർജ് പുലിക്കോട്ടിൽ, ഫാ: ഏബ്രഹാം മാത്യു, പ്രൊഫ. വറുഗീസ്മ ാത്യു എന്നിവർ നേതൃത്വം നൽകുന്നതാണ്.

## പുതിയ പുസ്തകങ്ങൾ

1996 ജനുവരി മുതൽ ഉപയോഗിക്കത്തക്ക വണ്ണം സൺഡേസ്കൂൾ ഒന്നു മുതൽ നാലുവരെ ക്ളാസുകളിലെ പാഠപുസ്തകങ്ങളുടെയും, കാതോലിക്കാ സിംഹാസന ചരിത്രത്തിൻെറയും പരിഷ്ക്കരിച്ച പതിപ്പ് ഒക്ടോബർ, നവംബർ മാസങ്ങളിലായി അച്ചടിപ്പിച്ച് ഡിസംബറിൽ വിതരണം ചെയ്യത്തക്കവണ്ണം തയ്യാറായി വരുന്നു.

## ഒ. വി. ബി. എസ്.

1996–ലെ ചിന്താവിഷയം ''എൻെറ സ്നേഹത്തിൽ വസിപ്പിൻ'' (വി. യോഹ. 15:9) എന്നതാണ്. ചിന്താവിഷയത്തെ ആസ്പദമാക്കിയുള്ള പാട്ടുകളും അനുയോജ്യമായ മററു പാട്ടുകളും എഴുതി കാസററിലാക്കി സൺഡേസ്കൂൾ കേന്ദ്ര ആഫീസിലേക്ക് അയച്ചു തരേണ്ടതാണ്. പാട്ടുകൾ ഒക്ടോബർ 15–നകം സൺഡേസ്കൂൾ കേന്ദ്ര ഓഫീസിൽ കിട്ടിയിരിക്കണം.

ഡയറക്ടർ ജനറൽ

## ദളിത് ക്രൈസ്തവരുടെ പ്രശ്നങ്ങൾ പരിഹരിക്കണം

ഉമയാററുകര: സാമ്പത്തിക ഉച്ചനീചത്വങ്ങൾ അവസാനിപ്പിച്ച് മനുഷ്യത്വം വീണ്ടെടുക്കുവാൻ ദളിത് ക്രൈസ്തവരുടെ പ്രശ്നങ്ങൾ സമഗ്രമായി പഠിച്ച് പരിഹരിക്കണമെന്നു മേഘാലയാ ഗവർണർ എം. എം. ജേക്കബ് പ്രസ്താവിച്ചു.

ഉമയാററുകര സെൻറ്തോമസ് പള്ളിയുടെ 125–ാം വാർഷിക ജൂബിലി സമാപന ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

സാമുദായിക സൗഹാർദ്ദത്തിനായി സഭകൾ സാമൂഹ്യസ്ഥാപനങ്ങൾ നടത്തുവാൻ ബാദ്ധ്യസ്ഥരാണെന്നും ഗവർണ്ണർ പറഞ്ഞു.

പ. കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിച്ചു. തോമസ്മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, ജോസഫ്മാർ ബർണാബാസ് എപ്പിസ്കോപ്പാ, പി. ജെ. കുര്യൻ എം.പി., ഫാ. സി. ററി. കുര്യൻ, ചെറിയാൻ കുതിരവട്ടം എന്നിവർ പ്രസംഗിച്ചു. വികാരി ഫാ. ടി. ജി. ജോൺ സ്വാഗതവും ഫാ. ററി. ജി. സഖറിയാ നന്ദിയും പറഞ്ഞു.

# ഏലിയാമ്മ ശങ്കരത്തിൽ, നിര്യാതയായി



പത്തനംതിട്ട: കുമ്പഴ ശങ്കരത്തിൽ കെ. എം. ജോർജിന്റെ ഭാര്യ ഏലിയാമ്മ (പൊടിയമ്മ 72) ആഗസ്റ്റ് 8–ാം തീയതി മൂത്തമകൻ മാത്യു ശങ്കരത്തിലിന്റെ (ചീഫ് സബ് എഡിറ്റർ മലയാള മനോരമ) കോട്ടയത്തുള്ള ഭവനത്തിൽ നിര്യാതയായി. പ. കാതോലിക്കാബാവായും തേയോഫോറോസ് റമ്പാനും ഭവനത്തിൽ എത്തി പ്രാർത്ഥന നടത്തി. ശവസംസ്ക്കാരം 12–ാം തീയതി ശനിയാഴ്ച 2.30–ന് കുമ്പഴ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രൽ സെമിത്തേരിയിൽ പരിശുദ്ധ കാതോലിക്കാബാവായുടേയും മെത്രാപ്പോലീത്താമാരായ ഫീലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ പക്കോമിയോസ് എന്നിവരുടെയും കാർമ്മികത്വത്തിലും റമ്പാൻ തെയോഫോറോസ് കോർ–എപ്പിസ്ക്കോപ്പാ, ഗീവർഗീസ് റമ്പാൻ, അപ്രേം റമ്പാൻ, ക്രിസ്ററഫോറോസ് റമ്പാൻ, എന്നിവരുടെയും അനേകം വൈദികരുടേയും സഹകരണത്തിലും നടത്തി.

ബന്യാമീൻ ജോസഫ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, സി. എ. ജോൺ കോർ–എപ്പിസ്ക്കോപ്പാ, ഫാ. ജോൺ പടിയറ, ഫാ.ശമുവേൽ ജോൺ, റവ. ഡോ. സി. കെ. രാജൻ, ഫാ. സാം ജി. കളീക്കൽ, ഫാ. മാത്യൂസ് ഓലിക്കൽ, ഫാ. ജോസഫ് വടശ്ശേരിയത്ത്, ഫാ. എം. സി. ജോർജ് മീഞ്ചിറ, സി. ജോർജ്, ജോർജ് ഏബ്രഹാം പച്ചയിൽ എന്നിവർ കുമ്പഴയിൽ ഭവനത്തിൽ വച്ചും, പ. ബാവാതിരുമേനിയും, ശങ്കരത്തിൽ യോഹന്നാൻ കോറെപ്പിസ്ക്കോപ്പായും പള്ളിയിൽവച്ചും ചരമപ്രസംഗം നടത്തി. എം. പി. മാരായ പാലാ കെ. എം. മാത്യു, കൊടിക്കുന്നിൽ സുരേഷ്, എം. എൽ. എ. മാരായ ഉമ്മൻചാണ്ടി, തിരുവഞ്ചൂർ രാധാകൃഷ്ണൻ, എം. സി. ചെറിയാൻ, ജോസഫ് എം. പുതുശേരി, കെ. കെ. നായർ, അടൂർ ആർ. ഡി. ഒ. കെ. വി. മോഹൻകുമാർ, മുൻ മന്ത്രി ടി. എസ്. ജോൺ, മലയാള മനോരമ എക്സിക്യൂട്ടീവ് എഡിറററും ഡയറക്ടറുമായ ജേക്കബ് മാത്യു, അസോസിയേററ് എഡിററർ തോമസ് ജേക്കബ്, പത്തനംതിട്ട ജില്ലാ പോലീസ് സൂപ്രണ്ട് ററി. ഒ. ജേക്കബ്, ഡി. വൈ. എസ്. പി. സാമുവേൽ, പത്തനംതിട്ട മുൻസിപ്പൽ ചെയർമാൻ സി. മീരാ സാഹിബ്, ചങ്ങനാശേരി മുൻസിപ്പൽ ചെയർമാൻ ശ്രീകുമാർ മൂലേമഠം തുടങ്ങിയവർ അന്ത്യോപചാരമർപ്പിച്ചു. വിലാപയാത്രയിലും ശവസംസ്ക്കാര ശുശ്രൂഷയിലും വമ്പിച്ച ജനാവലി സംബന്ധിച്ചിരുന്നു.

കൂടൽ ചുട്ടിവട്ടത്ത് അനിയൻകുഞ്ഞിന്റെ ഭാര്യ എൽസി, പയ്യനാമൺ ആശാരിയത്ത് രാജുവിന്റെ ഭാര്യ മറിയാമ്മ (ദുബായ്), ബാബു ശങ്കരത്തിൽ (കേരള കോൺഗ്രസ് (ജെ) പത്തനംതിട്ട നിയോജകമണ്ഡലം സെക്രട്ടറി), പാച്ചിറ താബോർ സെന്റ് മേരീസ് പള്ളി വികാരി ഫാ. ജോൺ ശങ്കരത്തിൽ (ദേവലോകം കാതോലിക്കേററ് പ്രസ് മാനേജർ), റോയി ശങ്കരത്തിൽ (മൈക്രോ ഗ്രാഫിക്സ് കോട്ടയം), രാജു ശങ്കരത്തിൽ (യു. എസ്. എ.) എന്നിവരാണ് മററ് മക്കൾ.

**24–ാം ചരമവാർഷികം**

**ആചരിച്ചു**

**10–9–95**



തോട്ടത്തിൽ വീട്ടിൽ ദിവ്യശ്രീ

റ്റി.എം. ഗീവർഗീസ് കത്തനാർ

ഉമയാറ്റുകര

Licence No. 475 11th April 1946 Registered No. KL KTM-38

THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

## പാവനസ്മരണയ്ക്ക്

9–ാം ചരമവാർഷികം

24-9-1995



**Rev. Fr. YAKOOB O.I.C.**

Betheny Asramam, R. Perunad

*Inserted by:* സന്തപ്ത കുടുംബാംഗങ്ങൾ.